


# ചിന്താമണി

(An Annual Journal of Dr Suvarna Nalapat Trust for Education & Research)

**അഞ്ചാം വാർഷികപ്പതിപ്പ് മെയ് 1. 2017 .**

Email : info@drsuvarnanalapattrust.org
snalapat@gmail.com
snalapat@yahoo.com
Website : www.drsuvarnanalapattrust.org
www.nalapat.com

M : +91-9895006074
+91-9840718504
T : +91-487-2322446



DR. SUVARNA NALAPAT TRUST
*(Reg.Under Charitable Trust Act 214/4/2012)*

Founder and President :Dr. Suvarna Nalapat

ഉള്ളടക്കം

- **വിദ്യാഭ്യാസ,ഗവേഷണമേഖലകളിലെ പൈതൃകസംരക്ഷണത്തിനായി ഒരു ട്രസ്റ്റ്:-**

**ഡോ.സുവർണ്ണ നാലപ്പാട്ട് ട്രസ്റ്റ്** ഗവേഷണം,വിദ്യാഭ്യാസമെന്നിവയെ പ്രോത്സാഹിപ്പിക്കുവാനും **പൈതൃകസംരക്ഷണ**ത്തിനുമായി രൂപീകരിച്ച ട്രസ്റ്റാണ്. ഇതിന്റെ പ്രവർത്തനം ഒരു ജീവിതകാലമത്രയും നീണ്ടുനിന്ന തപസ്യയുടെ ഫലമാണെങ്കിലും ട്രസ്റ്റ് ആയി റജിസ്റ്റർചെയ്തത് 2012ലാണ്. മൂല്യാധിഷ്ഠിതവിദ്യാഭ്യാസം അനൌപചാരികമായി ,ദേശീയോദ്ഗ്രഥനത്തിനും ലോകശാന്തിക്കുമായി ,നൽകാനും അപ്രകാരം രാഷ്ട്രപുനർനിർമ്മാണത്തില് ഓരോ പൌരനും പങ്കു വഹിക്കാനാവുമെന്ന് വിചിന്തനം ചെയ്യിക്കാനും അടുത്ത തലമുറയെ സന്നദ്ധമാക്കണമെന്ന് ട്രസ്ററ് വിശ്വസിക്കുന്നു. അതിനുള്ള എല്ലാ ശ്രമങ്ങളും ചെയ്യുന്നു. ഇതിന്നായി പുസ്തകങ്ങൾരചിക്കയും,സംഗീതം,രാഗചികിത്സ, പ്രഭാഷണങ്ങൾ, സെമിനാറുകളും ചർച്ചകളും നടത്തുകയും സോഷ്യൽമീഡിയകളിലൂടെ എല്ലാവർക്കും എത്തിക്കുകയും ചെയ്യുന്നു.ചിന്താമണി എന്ന പേരിൽ ഒരു ഓൺലൈൻജേർണൽതുടങ്ങിയെങ്കിലും , ആരോഗ്യപ്രശ്നങ്ങളാൽ അത് കൃത്യമായി തുടർന്നുകൊണ്ടു പോകാനാവാതെ വന്നു.

**പൈതൃകത്തിന്റെ നിർവ്വചനം-** our legacy from the past ,what we live with in the present and what we pass on to the future generations to learn from , to marvel at and enjoy.

1 സ്ഥാവരം, 2. ജംഗമം ,3. സാംസ്കാരികം, 4 പ്രകൃതി(ഭൂമി) ഇവയിലെല്ലാം സംരക്ഷിക്കപ്പെടേണ്ട ഇനങ്ങളുണ്ട്. ഇന്ത്യയുടെ പൈതൃകം,തത്വചിന്ത. വേദവേദാംഗ, ദർശനാദി, സാഹിത്യം,,വൈദ്യം,,തന്ത്രമന്ത്രശാസ്ത്രങ്ങൾ ,ശാസ്ത്രചിന്ത എന്നിങ്ങനെ ആർഷജ്ഞാനപരമായ സകലവും ചേർന്ന സാംസ്കാരികപൈതൃകം സംരക്ഷിക്കുന്നതിനാണ് ട്രസ്ററ് ശ്രമിക്കുന്നത്. ഇതിൽ രണ്ടു കർമ്മം ചേരുന്ന സംരക്ഷണപദ്ധതിയാണ് ഉള്ളത്. .

1. ശേഖരിക്കുക,പഠിക്കുക,പഠിച്ചതിനെ സംരക്ഷിക്കുക (അദ്ധ്യയനം) collection and protection of tangible and intangible elements

2. അദ്ധ്യയനവും അദ്ധ്യാപനവും ചേർന്ന വിദ്യാഭ്യാസം,ഗവേഷണം (Learning and teaching-Education which involves Intangible elements)

ഇത് ഒരു വ്യക്തിയ്ക്കോ, സ്ഥാപനത്തിനോ, ഗവർമ്മെണ്ടിനോ, സർക്കാരിതര സ്ഥാപനങ്ങൾക്കോ നടത്താം.അമ്പതിലധികം വർഷമായി ഒരു വ്യക്തി ഇതിന്നായി നടത്തിയ ശ്രമങ്ങളെ വരും തലമുറയ്ക്ക് ലഭ്യമാക്കാനാണ് ഈ ട്രസ്റ്റ് നാലു വര്ഷം മുമ്പ് രജിസ്ററർചെയ്തത്. പുസ്തകങ്ങൾ, ,പ്രഭാഷണങ്ങള് , പ്രോജക്ടുകളും ഗവേഷണങ്ങളും,ഡിജിററല്മീഡിയയിലെ പ്രസിദ്ധീകരണങ്ങളെന്നിങ്ങനെ പല രീതികളിലും ഇന്ത്യൻപൈതൃകസംരക്ഷണത്തിനുള്ള പ്രവർത്തനഫലമാണ് അടുത്ത തലമുറയ്ക്ക് വേണ്ടി ട്രസ്റ്റ് സംരക്ഷിക്കുന്നത്.

ട്രസ്റ്റിന്റെ പ്രവർത്തനങ്ങളെ കൂടുതല് വിദ്യാർത്ഥികളിലെത്തിക്കാനും കിഴക്കിനേയും പടിഞ്ഞാറിനേയും,കലകളേയും ശാസ്ത്രത്തേയും പരസ്പരം സമന്വയിക്കുന്ന മഹാദ്വൈതത്തിലേക്ക് പുതിയ തലമുറയെ ബോധവത്ക്കരിക്കാനുമായി ശ്രീശങ്കര യൂണിവേഴ്സിറ്റിയുമായി സഹകരിച്ച് പ്രവർത്തിക്കാനുള്ള പ്രൊപ്പോസലാണ് ഇന്നിപ്പോളിവിടെ സാക്ഷാത്കരിക്കപ്പെട്ടത്. ഇതുവഴി ട്രസ്റ്റിന് വിദ്യാർത്ഥികളുടെ റിസർച്ച് പ്രോഗ്രാമുകളെ മഹാദ്വൈതത്തിലേക്കു നയിക്കുന്ന യൂണിവേഴ്സിറ്റി പ്രോഗ്രാമുകളിലെല്ലാം സഹകരിക്കാനാവും. ഇതിലേക്കായി ട്രസ്റ്റിന്റെ കയ്യിലുള്ള എല്ലാ റഫറൻസ് പുസ്തകങ്ങളും , ട്രസ്റ്റിന്റെ പേരിൽ യൂണിവേഴ്സിറ്റിക്ക് കൈമാറി. ശങ്കരാചാര്യരുടെ അദ്വൈതപ്രചരണത്തിനായി, ഇന്നത്തെ ഇന്ത്യയുടെ ആവശ്യമായ മഹാദ്വൈതത്തിനായി, ഈ ഗ്രന്ഥശേഖരം ഉപയോഗപ്പെടുത്തുമെന്ന ഉറപ്പിന്മേലാണ് ഈ കൈമാറ്റം നടന്നത്. ഇതോടനുബന്ധിച്ച് ,ട്രസ്റ്റിന്റെപേരിൽ ഒരു പുരസ്കാരം ഓരോ വർഷവും ഏററവും നന്നായി ഗവേഷണപ്രബന്ധം രചിക്കുന്ന കുട്ടിക്ക് കൊടുക്കുന്നതിനായി ഒരു ലക്ഷം രൂപയുടെ എൻഡോവ്മെന്റ് തുകയും കൈമാറി. .ഇതിന്റെ പലിശയായിരിക്കും പുരസ്കാരത്തുകയായി ഉപയോഗിക്കുക. ശാസ്ത്രവും കലയും ,കിഴക്കിന്റേയും പടിഞ്ഞാറിന്റേയും തത്വചിന്തയും സമന്വയിക്കുന്ന പ്രബന്ധങ്ങൾക്കാണ് പുരസ്കാരത്തുക. മലയാളസാഹിത്യം,ഇംഗ്ലീഷ്സാഹിത്യം,ശ്രീശങ്കരാചാര്യരുടെ ഫിലോസഫി, ഇന്ത്യാചരിത്രം,രാഗചികിത്സയിലൂടെ വൈദ്യശാസ്ത്രസമന്വയം കൊണ്ട് ഹോളിസ്റ്റിക് ഹെൽത്ത്കെയറ് മുതലായ മേഖലകളിലെ ഗവേഷണപ്രബന്ധങ്ങൾക്കാണ് ഈ പുരസ്കാരം. കിഴക്കും പടിഞ്ഞാറും തമ്മിലും കലയും ശാസ്ത്രവും തമ്മിലുമുള്ള സമന്വയം കൊണ്ട് മാനവസമൂഹത്തിന്

സമാധാനപരമായ സഹവർത്തിത്വം സാധിക്കുന്ന രീതിയിലുള്ള താരതമ്യപഠനങ്ങൾക്കാണ് മുൻതൂക്കം കൊടുക്കുക. മലയാളം സാഹിത്യത്തിലെ കുട്ടികൾക്ക് നാലപ്പാട്ട് നാരായണമേനോന് ഈ രംഗത്ത് (കലാ,ശാസ്ത്രരംഗത്തെ സമന്വയം) ചെയ്ത സംഭാവനകളെക്കുറിച്ചുള്ള പഠനത്തിന് പ്രത്യേകപരിഗണന കൊടുക്കുന്നുണ്ട്. .

ഈ പ്രൊപ്പോസലിനായി പ്രത്യേകം സഹായസഹകരണങ്ങൾചെയ്തുതന്ന എല്ലാവരോടും പ്രത്യേകിച്ച് വിസി,വിവിധഅക്കാദമിക്,അഡ്മിനിസ്ട്രേറ്റീവ് രംഗങ്ങളിൽ പ്രവർത്തിക്കുന്നവരും കൌൺസിലംഗങ്ങളും, ശ്രീശങ്കരഇന്റർനാഷനൽസെന്ററിന്റെ ഡയരക്ടർകെ.ടി.മാധവൻ,സ്റ്റാഫ് വിദ്യാർത്ഥികളെന്നിവരോടും ഇതിന് മുൻകൈ എടുത്ത് പ്രവർത്തിച്ച ശ്രീമതി ശ്രീകുമാരി രാമചന്ദ്രനോടും ട്രസ്റ്റിന് പ്രത്യേകം നന്ദിയുണ്ട്.

വിദ്യാർത്ഥികളാണ് ഈ പ്രക്രിയയെ തുടരേണ്ടതും ഇതിന്റെ ഫലം അനുഭവിക്കേണ്ടതും.അവരോടെല്ലാം ഇതിന്റെ വിവിധവശങ്ങളെ അറിയാനും മനസ്സിലാക്കി പരമാവധി പ്രയോജനപ്പെടുത്താനും കൂടി അഭ്യർത്ഥിക്കയാണ്.

പണ്ടുകാലത്തെ പലരുടേയും കൃതികൾ ഇന്ന് റിസർച്ച് ലൈബ്രറികളിൽപോലും ലഭ്യമല്ല. അങ്ങനെയിരിക്കെ ജീവനോടെയിരിക്കെത്തന്നെ എന്റെ കൃതികളിൽ ഭൂരിഭാഗവും ലഭ്യമല്ലാതായത് വിധിയുടെ ലീലയാവണം. ശ്രീ യു.ടി.രാജൻ വന്ന് എന്റെ കൃതികളുടെ ഒരുഏകദേശവിവരണം തരണമെന്നു പറഞ്ഞപ്പോളാണ് ഇങ്ങനെ ഒരു പുസ്തകം പിറന്നത്. എഴുതിയത് വളരെ അധികമുണ്ട്.അതുകൊണ്ട് അവ എല്ലാം തന്നെ ഇതിൽഉൾക്കൊള്ളിക്കാനായോ എന്നും സംശയമാണ്. എല്ലാ കൃതികളും(കവിത.കഥ എന്നിവയൊഴികെ)ഇംഗ്ലീഷിലും മലയാളത്തിലും എഴുതിയിട്ടുണ്ട്. ഇംഗ്ലീഷിലുള്ളതെല്ലാം ഓൺലൈനായി പ്രസിദ്ധീകരിക്കാനും ട്രസ്റ്റ് വഴി സാധിച്ചിട്ടുണ്ട്. അവയെല്ലാം തന്നെ ഫ്രീയായി സ്ക്രിബ്ഡ് വഴി കിട്ടും.

2016 മെയ് 11.

**കൃതികൾ:**

1. താമരപ്പൂക്കൾ. 1957.വിക്ടറി പ്രസ് .കുന്നംകുളം. (1954- 1957 വരെയുള്ള കവിതകളുടെ സമാഹാരം. ) അവതാരിക:പുന്നയൂർക്കുളം വി.ബാപ്പു.
2. അമൃതജ്യോതി .1977.നാലപ്പാട്ട് ബുക്സ്
3. പുഴയുടെ കഥ.(നോവൽ).എം.എം.ബുക്സ്.കോട്ടയം. 1977
4. ഒരു കാലഘട്ടത്തിന്റെ ഓർമ്മക്ക്. നാലപ്പാട്ട് ബുക്സ്. 1993.(ഈ കൃതി രണ്ടാം എഡിഷനായി അടിക്കാനുള്ള ശ്രമത്തിലാണ് കേരളസാഹിത്യ അക്കാദമി)
5. ഇന്ത്യയെ കണ്ടെത്തൽ വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തികയിലൂടെ. ജ്യോതിശ്ശാസ്ത്രം. 1993.രണ്ടാം എഡിഷൻ 2000. ( ആദ്യഎഡിഷന്റെ പുസ്തകപ്രകാശനം സുകുമാർ അഴീക്കോട് എടപ്പാള് ശൂലപാണിവാരിയ ർക്കു നൽകിക്കൊണ്ട് നിർവ്വഹിച്ചു. കോഴിക്കോട് മെഡിക്കൽകോളേജ് പ്രിൻസിപ്പാള് ഡോ. ജെയിംസ് .ടി.ആന്റണി മുഖ്യാതിഥിയായിരുന്നു.
6. പത്മസിന്ധു .1994.മാതൃഭൂമി ബുക്സ്. ചതുശ്ലോകി,വാക്യവൃത്തി, സൌന്ദര്യ ലഹരി എന്നിവയുടെ ലളിതവ്യാഖ്യാനം. അവതാരിക: വിദ്യാവാചസ്പതി വി.പനോളി. പ്രസാധകക്കുറിപ്പ് എം.പി.വീരേന്ദ്രകുമാർ.
7. മുദ്ര. നാലപ്പാട്ട് ബുക്സ്. 1994 ഓ.എൻവിയുടെ ഉജ്ജയിനിക്ക് ആസ്വാദ നം.
8. നാലപ്പാട്ടിന്റെ ചക്രവാളച്ചെമ്പുരുളി. 1994 നാലപ്പാട്ട് ബുക്സ്.വിതരണം എൻബി.എസ് കോട്ടയം. അവതാരിക:പ്രൊ.എം.ലീലാവതി.
9. സാന്ദ്രാനന്ദം. 1998. നാലപ്പാട്ട് ബുക്സ്. കൃഷ്ണകാവ്യം. രണ്ടാം എഡിഷൻ 2015.(ആദ്യഎഡിഷന്റെ ആദ്യപ്രതി ശ്രീ യേശുദാസ് മാധവിക്കുട്ടിക്കു നൽകിക്കൊണ്ട് പ്രകാശനം ചെയ്തു. രണ്ടാം എഡിഷന്റെ പ്രകാശനം കാലടി യൂണിവേഴ്സിറ്റിയിലെ വൈസ് ചാൻസലര് ശ്രീ ദിലീപ് കുമാറാണ് നിർവ്വഹിച്ചത്)
10. സൌവർണ്ണം ഭഗവദ്ഗീതാഭാഷ്യം. 2000.കുരുക്ഷേത്രപ്രകാശൻ.
11. ഇന്നത്തെ അമ്മ. (ബാലസാഹിത്യം.) ബാലസാഹിത്യപ്രകാശൻ. 2001.

12. മധുരലയം കവിതാസമാഹാരം 2003 നാലപ്പാട്ട് ബുക്സ്. അവതാരിക: പ്രൊ.എം.ലീലാവതി.
13. Without a stumble.A book on the spirituality of Music .Nalapat Books. 2003.
14. സുധാസിന്ധു . 12 ഉപനിഷത്തുകളുടെ സ്വാദ്ധ്യായം. 2003.ഡി.സി. ബുക്സ്. അവതാരിക സുകുമാര് അഴീക്കോട്. പ്രകാശനം ശ്രീ യേശുദാസ് അമൃതേശ്വരി ഹാളിൽവെച്ച് നിർവ്വഹിച്ചു.
15. പാഥേയം .ആത്മീയആത്മകഥ. നാലപ്പാട്ട് ബുക്സ്.വിതരണം ഡിസി ബുക്സ്.അവതാരിക: ആഷാമേനോൻ.
16. ബ്രഹ്മസിന്ധു.ബാദരായണബ്രഹ്മസൂത്രഭാഷ്യം. 2006.ഡിസി ബുക്സ്. കോട്ടയം.
17. നാദലയസിന്ധു (രാഗചികിത്സാമൃതം) 2008. ഡി.സി ബുക്സ്.കോട്ടയം.
18. രാഗചികിത്സ . Readworthy publications .New Delhi 2008.
19. Music Therapy in Education,administration and management . Readworthy publications .New Delhi. 2008.
20. സുദർശനം . 2014. ബാലസാഹിത്യകൃതി. ഗണിതം എളുപ്പമാക്കാനുള്ള വഴി. ചിന്ത പബ്ലിഷേഴ്സ് .
21. ശ്രീവിദ്യാപ്രസ്ഥാനത്രയം. (ലളിതാസഹസ്രനാമം, ഭാവനോപനിഷത്ത്, വരിവസ്യാരഹസ്യം എന്നിവയുടെ വ്യാഖ്യാനം) 2015. കേരളാ ബുക്സ് .കൊടുങ്ങല്ലൂർ.
22. സുവർണ്ണസപ്തതി .ഈശ്വരകൃഷ്ണകാളിദാസന്റെ സാംഖ്യകാരിക . ഉപാസിക ബുക്സ് തൃശ്ശൂർ.
23. നാലപ്പാട്ടുനിന്ന് വന്ദേരിനാട്ടു ചുറ്റി ഒരു മാനസയാത്ര .ഇന്തോളജി ട്രസ്റ്റ്. കോഴിക്കോട്.

24. Education in Ancient India.Valabhi & Nalanda Uty http://www.amazon.in/Education- Ancient-India- Universities ebook/dp/B00A7NFZZ0
25. http://www.amazon.com/Origin-Indians-their-Spacetime-ebook/dp/B00BPRF2A0

**അച്ചടിയിലുള്ള ഗ്രന്ഥങ്ങൾ:**

26. ചിലമ്പാറിന്റെ ചിലമ്പൊലി (ചിലപ്പതികാരത്തിന്റെ പഠനം) കേരള ബുക്ക്സ് കൊടുങ്ങല്ലൂർ.(പ്രൂഫ് റീഡിങ്ങ് കഴിഞ്ഞു) അവതാരിക സുകുമാർഅഴീക്കോട്.
27. വിഷ്ണുസഹസ്രനാമം. കേരള ബുക്ക്സ് കൊടുങ്ങല്ലൂർ.(ഡിടിപി കഴിഞ്ഞു)
28. നാരായണീയം.ഭാഷാകാവ്യം .തീരഭൂമി ബുക്ക്സ് ഗുരുവായൂർ. (പ്രൂഫ്റീഡിങ്ങിലാണ്)
29. കൃഷ്ണാ കാരുണ്യസിന്ധോ . ഗുരുവായൂർദേവസ്വം കമ്മിറ്റിക്ക് സമർപ്പിച്ചിരിക്കുന്നു.
30. ഒരുകാലഘട്ടത്തിന്റെ ഓർമ്മക്ക് (രണ്ടാം എഡിഷൻ . കേരള സാഹിത്യ അക്കാദമിയുടെ കയ്യിലാണ്)

Online publications:-

1. Lalithasahasranamam /98177024/Commentary-on-Sree-Lalithaa-Sahasranaamam
2. Souvarnam bhagavad Gita commentaryhttp://www.scribd.com/doc/98791845
3. Mahaadvaitha of science and spiritualityhttp://www.scribd.com/doc/98791956
4. Origin of Indians and their spacetimehttp://www.amazon.com/Origin-Indians-their-Spacetime-ebook/dp/B00BPRF2A0
5. From a Pathologist's deskhttp://www.scribd.com/doc/98649274
6. . Bhagavatham storieshttp://www.scribd.com/doc/98074008/bhaghavatham-PDF
7. Suvarnabindu Yogasoothra commentaryhttp://www.scribd.com/doc/98020949/suvarnabindu-commentary-of-vyasa-and-vachaspathimisraon-pathanjala-yogasoothra
8. .Sudhasindhu (Study of 12 Upanishads available in 6 parts Online . Aithareya, Thaithareeya, Swethaswethra, Katha,Prasna,Mundaka,Mandukya with karika, Isavasya, Chandogya, Mahanarayana, Brihadaranyaka )

- http://www.scribd.com/doc/98846468 part 1 Madhumathi
- B.http://www.scribd.com/doc/98846542 part 2 agneyam
- C.http://www.scribd.com/doc/98846630 part 3 krishnavairajam
- .D.http://www.scribd.com/doc/98846806 part 4 pragnavaisakham
- .E.http://www.scribd.com/doc/98861789/Sudhasindhu-5-Suvarnam-Veda part 5
- F.http://www.scribd.com/doc/98862395 part 6 Brihadaranyaka Upanishad

9. susruthasamhitha in 3 parts

- http://www.scribd.com/doc/99258405 susruthasamhithapart 1
- http://www.scribd.com/doc/99428091 part 2
- http://www.scribd.com/doc/99694375/Susruthasamhitha-Part-3

10. Medical Educations- problems and solutionshttp://www.scribd.com/doc/99988929

11. vedavani - A gurukulam project http://www.scribd.com/doc/100116469
12.Theory of Multiple Intelligence.http://www.scribd.com/doc/101835019
13. Quest for God and infinity.http://www.scribd.com/doc/101963735
14. Corridors of time.http://www.scribd.com/doc/102186932
15. .A NATION WHICH HAS BYPASSED ITS FATHER http://www.scribd.com/ doc/230533024/ A-Nation-Which-Has-Bypassed-Its-Father-By-Dr-Suvarna-Nalapat
16..Discussions on Vedantha and Astrophysics part 1 http://www.scribd.com/doc/235135698/ Discussions-on-Vedantha-Comparative-Astrophysics
17. .Indian Theory of Evolution http://www.scribd.com/doc/203799706/Indian-Theory-of-Evolution-in-English
18.Voice of Silence (A book on Women in sciences and women in Literature)
19. Maha Advaitha . Integration of Medical Education through Music Therapy http://www.scribd.com/doc/100084522
20. http://www.scribd.com/doc/192171874/Discovery-of-Paleolithic-Cup-Markings-in-Kerala-Evidence-for-Human-habitation-26000-years-ago
21. http://youtu.be/i56ChEVGOSA Thriprayar with Alexander ; https://www.scribd.com/doc/242242038/Alexander-in-Thriprayar-Temple-Evidences-for-Historians
22.The saga of Nalapat http://www.scribd.com/doc/99466828/The-Saaga-of-Nalapat

23. Agricultural History -prevedic,vedic,historical and current with solutions for problems of KOL farmers of kerala. http://www.scribd.com/doc/98073493/agricultural history-of-India

24. https://www.scribd.com/doc/250683672/A-Nation-Which-Has-Bypassed-Its-Father
25. https://www.scribd.com/doc/262412726/Adisankara-s-Aesthetic-and-Practical-Intelligence-and-Genius
26. https://www.scribd.com/doc/275259600/Thiruppavai
27. http://www.scribd.com/doc/203798103/Indian-Theory-of-Evolution-When-East-and-West-Meet-malayalam-Manuscript-PDF
28. http://www.scribd.com/doc/203799291/Chronology-of-Vedic-Rishiparampara-appendix-2-PDF
29. http://www.scribd.com/doc/235870122/72-Melakartha-Raga
30. http://www.scribd.com/doc/233463239/Panamaram-Punchavayal-Kallambalam-Vishnu-Temple-Wynad
31. http://www.scribd.com/doc/235135698/Discussions-on-Vedantha-Comparative-Astrophysics
32. http://www.scribd.com/doc/195418861/Kerala-History-Part-4-Temples-of-Thalappally-Taluk-Thrissur-Chinthamani-Dec-Jan-2014
33. http://www.scribd.com/doc/98020949/Suvarnabindu-Commentary-of-Vyasa-and-Vachaspathimishra-on-Pathajala-Yogasoothra
34. http://www.scribd.com/doc/98074008/Bhaghavatham-PDF
35. http://www.scribd.com/doc/98177024/Commentary-on-Sree-Lalithaa-Sahasranaamam
36. http://www.scribd.com/doc/98177325/Indian-vs-Mayan-Ramanujan-vs-Feynman
37. http://www.scribd.com/doc/98177519/Musical-Dance-Heritage-From-Arachallur-in-Tamil-Nadu
38. http://www.scribd.com/doc/98177688/Pookkaattiyur-Inscriptions
39. http://www.scribd.com/doc/98177963/Nalapat-Notebook
40. http://www.scribd.com/doc/98602082/Krishna

41. http://www.scribd.com/doc/98649274/From-a-Pathologist-s-Desk
42. http://www.scribd.com/doc/98653054/Evidence-Based-Guidelines-on-Music-Therapy-for-CSHCN
43. http://www.scribd.com/doc/98791845/Souvarnam-Commentary-to-Bhagavad-Gita
44. http://www.scribd.com/doc/98791956/Maha-Advaitha-of-Science-and-Spirituality
45. http://www.scribd.com/doc/98812075/Institute-of-Human-Values-in-Health-Care
46. http://www.scribd.com/doc/98812422/Indian-Culture-and-Health
47. http://www.scribd.com/doc/101835019/Theory-of-Multiple-Intelligence-Musical-Intelligence
48. http://www.scribd.com/doc/101963735/The-Quest-for-God-and-Infinity
49. http://www.scribd.com/doc/102186932/Corridors-of-Time-2
50. http://www.scribd.com/doc/115189539/naadabindoopanishath
51. http://www.scribd.com/doc/115189632/vaaranamaayiram-pallaantu
52. http://www.scribd.com/doc/115189745/bhoomikkoru-pranayasandesam
53. http://www.scribd.com/doc/145167717/Thripuranthaka-in-Malabar-Kerala
54. http://www.scribd.com/doc/146424296/Kerala-History-and-IVC-Part-2-the-Thodas-PDF
55. http://www.scribd.com/doc/146785279/Philological-Evidences-for-IVC-and-Kerala-Temples-continuity-of-culture
56. http://www.scribd.com/doc/148151667/Music-and-Dance-Traditions-in-Kerala-Temple-Iconography-1-Dr-Suvarna-Nalapat-Trust
57. http://www.scribd.com/doc/149103015/Geometrical-figures-in-Thovary-Edakkal-Cave-in-Wynad-Kerala
58. http://www.scribd.com/doc/170164248/Kerala-History-Part-1-Vararuchi
59. പൌരാണികഇന്ത്യയിലെ ജ്യോതിശ്ശാസ്ത്ര ഉപകരണങ്ങൾ https://www.scribd.com/document/338168166/
60. https://www.scribd.com/document/330130044/ Voice-of-Silence-A-Book-on-women-in-sciences-and-Arts

അപ്രകാശിതമലയാളം കൃതികൾ:-

1. കർമ്മസിന്ധു
2. പ്രകാശസിന്ധു
3. അകവും പുറവും
4. അദ്വൈതം
5. അരവിന്ദഹൃദയം
6. അപ്രകാശിതകവിതകൾ അമരസിന്ധു
7. അപ്രകാശിതചെറുകഥകൾ
8. കാളിന്ദി,യുദ്ധം എന്ന രണ്ടു നോവലെറ്റുകള്

9. സുശ്രുതസംഹിത
10. സുവർണ്ണബിന്ദു
11. കപിലസാംഖ്യം ഭാഗവതത്തിൽ.
12. വൈശേഷികം(കണാദ)
13. ഈശ്വരന്റെ കയ്യൊപ്പ്.
14. കേരളചരിത്രം ക്ഷേത്രങ്ങളിലൂടെ.
15. തമിഴ്നാട്ടുലിഖിതങ്ങളും കേരളബന്ധവും
16. അമൃതജ്യോതിഷം
17. സപ്തസൈന്ധവം
18. സാമവേദം
19. ശാരദാതിലകതന്ത്രം
20. ലേഖനസമാഹാരം
21. വജ്രഛേദികാ പ്രജ്ഞാപാരമിതാസൂത്രം(ബുദ്ധമതഗ്രന്ഥം)
22. കാളിന്ദി
23. യുദ്ധം
24. പ്രഭാഷണസമാഹാരം
25. സോപാനസംഗീതം
26. നിവേദ്യത്തിന്റെ മധുരം
27. ലോകാന്തരങ്ങളെന്ന കൃതിയുടെ നിരൂപണം
28. ബാലാമണിയമ്മയുടെ കത്തുകൾ
29. വളഭി,നളന്ദ യൂണിവേഴ്സിറ്റികളും വൈദികപഠനവും
30. യേശുസഹസ്രനാമം(ഇംഗ്ലീഷ്)
31. വസിഷ്ഠസുധ (ഇംഗ്ലീഷ്)
32. സനത്സുജാതീയം
33. ഢക്കാനിലെ ശരഭപുരിപാണ്ഡ്യവംശത്തിന്റേയും മൂഷകവംശത്തിന്റേയും ചരിത്രബന്ധം
34. ബുദ്ധന്റെ മൌനം
35. വിവേകചൂഢാമണി
36. തിരുനെല്ലിയുടെ നാൾവഴികളിലൂടെ.

## 37. ശതശ്ലോകി

(ലിസ്റ്റ് അപൂർണ്ണമാണ്. .)

- **ജീവിതയാത്ര വരമൊഴിയിലൂടെഃ**

**കവിതഃ**-കുട്ടിക്കാലത്തെ ഏറ്റവും പ്രിയപ്പെട്ട വിനോദം കവിതയെഴുത്തായിരുന്നു. കണ്ടതിനെക്കുറിച്ചെല്ലാം കവിതയെഴുതും.ചിലപ്പോൾ കാണാത്തതിനെക്കുറിച്ചും. മാതൃഭൂമി ആഴ്ചപ്പതിപ്പിലെ ചില ചിത്രങ്ങള്, വെട്ടിയെടുത്ത് ഒരു പഴയ നോട്ടുപു സ്തകത്തിൽ ഒട്ടിച്ചുവെച്ച് ആ ചിത്രത്തെക്കുറിച്ചും കവിതയെഴുതി ശീലിച്ചിരുന്നു. ആദ്യകവിത ആറുവയസ്സിലെഴുതിയ ഓണമാണ്. രാമരാജ മെമ്മോറിയൽ സ്കൂളിലെ കയ്യെഴുത്തുമാസികയിലാണ് അത് വന്നത്. ആദ്യമായി ബാലപംക്തി യിൽ അച്ചടിച്ചുവന്നത് മരണമെന്ന കവിതയാണ്. ആദ്യകവിതാ സമാഹാരം താമരപ്പൂക്കളിൽഈ കവിതയുമുണ്ട്.ഏതാണ്ട് 600ലധികം അപ്രകാശിതകവിത കളാണ് അവിടവിടെയായി ചിതറിക്കിടക്കുന്നത്. പലതും പല ആനുകാലിക ങ്ങളിലും അച്ചടിച്ചിട്ടുണ്ട്. മാതൃഭൂമിയിലടക്കം. അനേകം കവിതകളിലൊന്ന് 1957ൽ ആകാശവാണിയുടെ കോഴിക്കോട്ടു നിലയം സംഘടിപ്പിച്ച ബാലകവിസമ്മേള നത്തിൽ വായിക്കാനും അവസരമുണ്ടായി. 1964ൽ മാതൃഭൂമിയുടെ നെഹറുപ്പതിപ്പി ലാണ് , മുതിർന്നവരുടെ പംക്തിയിലേക്ക് ആദ്യമായി ഒരു കവിത പ്രസിദ്ധീകരിച്ചു വന്നത്.  Meera sings എന്ന ഒരു ഇംഗ്ലീഷ് കവിതാസമാഹാരവുമുണ്ട്. ബാലാമ ണിയമ്മയുടെ കവിതകളിൽനിന്ന് ചിലത് മാധവിക്കുട്ടി ആവശ്യപ്പെട്ടതനുസരിച്ച് ഇംഗ്ലീഷിലേക്ക് പരിഭാഷപ്പെടുത്തിക്കൊടുത്തിട്ടുണ്ട്..

**താമരപ്പൂക്കൾഃ**-കർമ്മസിന്ധു എന്ന എന്റെ അപ്രകാശിതകൃതിയിൽ, ആദ്യവാ ചകം ഖുറാനിലെ ഒരുദ്ധരണിയാണ്.

I was as a germ concealed,

Me, Thy burning ray revealed.(Holy Koran)

(ഞാൻ മറഞ്ഞിരിക്കുന്ന വിത്തായിരുന്നു, എന്നെ നിന്റെ പൊള്ളുന്ന രശ്മികൾ അഭിവ്യക്തമാക്കി. )

ഇതിനെ സാർത്ഥകമാക്കുന്നതാണ് ആദ്യകവിതാസമാഹാരമായ താമരപ്പൂക്കൾ. ഇതിൽ12 കവിതകളുണ്ട്. ഇവയിൽ മരണം, കാട്ടാറും നക്ഷത്രവും,ഒരു വിലാപം മുതലായ കവിതകളിൽ വരാനിരിക്കുന്ന തത്വചിന്താവാസനയുടെ ബീജമുണ്ട്. ഉദാഃ ജനിച്ചാൽകരയുക,മരിച്ചാൽ ചിരിക്കുക ഇത്തത്വശാസ്ത്രം മർത്യനസാദ്ധ്യം മറിമായം.(ഒരു വിലാപം). മാത്സര്യം കളഞ്ഞിനി സ്നേഹിക്കാൻ പഠിച്ചാലും വിശ്വമോഹനങ്ങളാം സുന്ദരതാരങ്ങളേ. (കാട്ടാറും നക്ഷത്രവും). കൊച്ചുരാധ എന്ന കവിതയിൽത്തന്നെ കൃഷ്ണതന്മയീഭാവത്തിന്റെ ബീജവും , സരസ്വതീവ ന്ദനത്തിൽ നിന്നുടെ പ്രീതിയെന്നു നേടുന്നുവോ അന്നമൃതം ഭുജിച്ചവളായി ഞാനെന്ന സരസ്വതീപ്രേമവും ഉണ്ട്. സ്നേഹസീമയിലെ കണ്ണുംപൂട്ടി ഉറങ്ങുക എന്ന രീതിയിലെഴുതിയ ഉറക്കുപാട്ട് ആദ്യകാലമ്യൂസിക് തെറാപ്പിയുടെ വാസനാ ബീജമായി എട്ടുവയസ്സിലെഴുതിയ ഒരു കവിതയായി ഈ സമാഹാരത്തിലുണ്ട്. **സാന്ദ്രാനന്ദം**.എന്ന കൃഷ്ണകാവ്യം എഴുതിയത് 1993-94ൽ ഡോ.ഉദയഭാനുവിന് വളരെ ഗുരുതരമായ ഒരു ആരോഗ്യപ്രശ്നമുണ്ടായ കാലത്താണ്. 8 രാത്രികളിലാ യി സ്വപ്നാവസ്ഥകളില് കണ്ട കൃഷ്ണദർശനത്തിലാണ് ഇങ്ങനെയൊരു കൃതി ജനിച്ചത്. 1998ൽ മാത്രമാണ് അത് പുസ്തകരൂപത്തില് പ്രസിദ്ധീകരിച്ചത്. എറണാകുളത്ത് വിമൻസ് അസ്സോസിയേഷന്റെ ഹാളില് മാധവിക്കുട്ടിക്ക് ആദ്യപ്രതി കൊടുത്തുകൊണ്ട് ശ്രീ യേശുദാസ് പ്രകാശനം ചെയ്ത ചടങ്ങിൽ, സാനുമാഷും ലീലാവതിടീച്ചറും വിജയലക്ഷ്മിയും ഉണ്ടായിരുന്നു. ഇതിന്റെ രണ്ടാം പതിപ്പ് 2014ൽ പ്രസിദ്ധീകരിച്ചു.ആദ്യപതിപ്പിനുള്ള അഭിപ്രായത്തിൽ അക്കിത്തം നിർദ്ദേശിച്ച പ്രകാരം ചെറിയ ഒരു വ്യാഖ്യാനക്കുറിപ്പോടുകൂടിയാണ് രണ്ടാം എഡിഷന്റെ രചന. തീരഭൂമിയാണ് വിതരണം. 20 അദ്ധ്യായങ്ങളിലായി കൃഷ്ണകഥയുടെ വിവിധഭാവങ്ങളും രൂപങ്ങളും ഈ കൃതിയിലൂടെ അനാവരണം ചെയ്യുന്നു. സാനുമാഷ്,അക്കിത്തം,ഒ.എൻവി,അഴീക്കോട് മുതലായ പ്രഗത്ഭ രുടെയെല്ലാം നല്ല അഭിപ്രായവും ആശിസ്സുകളും ഈ കവിതാഗ്രന്ഥത്തിനു ലഭിച്ചു. ഇവയുടെയെല്ലാം പൂർണ്ണരൂപം സപ്തതിസ്മരണികയായ കൃഷ്ണാർപ്പണത്തിലുണ്ട്.

**മധുരലയം** ഗുരുവായൂരപ്പനു സമർപ്പിച്ച കവിതാസമാഹാരമാണ്.ഇതിനുള്ള അവതാരിക ലീലാവതിടീച്ചറുടേതാണ്. കൃഷ്ണാവബോധത്തിന്റെ കവിതയായി ടീച്ചറെപ്പോലുള്ളവർ ഇതിനെ കണ്ടു. ഒ.എൻവിയും ഈ കവിതാസമാഹാരത്തിലെ ഛന്ദസ്സുകളടക്കമുള്ള കാവ്യരീതിയെ പ്രശംസിക്കയുണ്ടായി. ലീലാവതി ടീച്ചറുടെ അവതാരികയിൽനിന്ന്:- ''ഒരു വ്യക്തിയുടെ ആയുസ്സിലെ അരനൂറ്റാണ്ടുപോലെയാണ് സമൂഹചേതസ്സിലെ ആയിരത്താണ്ടുകൾ. സുവർണ്ണയുടെ തിരുവായ് മൊഴികളിൽ,അരനൂറ്റാണ്ടുമുമ്പ് ഉറന്നൊഴുകിയവയും ഈ സ്വരരാഗസുധയിൽ കാണാം. അത്രതന്നെ പഴക്കമേയുള്ളു കവിയുടെ അടിമനസ്സിലിരുന്ന് പാടിത്തിമർക്കുന്ന ആണ്ടാൾക്കും മീരക്കും ഋഷിമാർക്കും മറ്റും. കാലമേറെയായ് കാണും പുല്ലിലും തുരുമ്പിലും ദേവനെത്തേടിപ്പാടി നീങ്ങുന്ന ഞാനാം വീണ എന്നതിലെ ഞാൻ ആയിരങ്ങളുടെ അന്തശ്ചേതനയാണ്.ആ ഞാനിന്ന് മീരയെന്നോ രാധയെന്നോ ആണ്ടാളെന്നോ നാച്ചിയാരെന്നോ സുവർണ്ണയെന്നോ ഏതു പേരുമിടാം. എല്ലാം നന്നായിച്ചേരും . ഈ വീണയിൽനിന്നുയരുന്ന നാദലയധാര ,അത് ക്ലേശിച്ചാർജ്ജിക്കുന്നതല്ല, അതിന്ന് സിദ്ധമാണ്,അതുകൊണ്ട് ദേവദത്തമെന്ന പേരും ചേരുന്നു. ജഗദ് ഗുഞ്ജസഹസ്രാണി എന്ന ആർഷചിന്തയും അനന്തപ്രപഞ്ചത്തെ കുറിച്ചുള്ള ആധുനികശാസ്ത്രദർശനവും ഒരുപോലെ ഉൾക്കൊണ്ട ഒരു ബോധചേതസ്സും ,ആണ്ടാളുടേയും മീരയുടേയും കേവലഭക്തിപ്രചോദിതമായ ഒരു സമൂഹാബോധചേതസ്സും സുവർണ്ണയില് മേളിക്കുന്നു. ആ മേളനത്തിന്റെ ഊർജ്ജം സുവര്ണ്ണയുടെ കവിതാനിർഝരീപ്രപാതം  ഉളവാക്കുന്നു. ഒരു കുട്ടിയുടെ കളിമുററക്കാഴ്ചകളായി ഈ ബ്രഹ്മാണ്ഡപ്പെരുമുറ്റമായ ആകാശത്തിന്റെ അപ്രമേയതയെ എത്ര അനായാസമായിട്ടാണ് സുവർണ്ണ ഹസ്തതലാമലകമാക്കിയിരിക്കുന്നത്. ദൈനംദിന ജീവിതത്തിന്റെ ഭൌതികമായ അല്ലറചില്ലറ ക്ലേശങ്ങളിൽനിന്ന് ,അനന്തവിപുലമായ ബ്രഹ്മാണ്ഡത്തിന്റെ അജ്ഞേയമായ കോണുകളിലേക്ക് ഒരു മാലാഖയെപ്പോലെ ചിറകുവെച്ചു പറന്നുയരാൻ കഴിയുന്ന ഭാവനയും ഭക്തിയും ചേർന്നിണങ്ങിയിരിക്കുന്നു എന്നതാണ് ഈ പുതിയ നാച്ചിയാരുടെ ലയമാധുര്യം.''

**അരവിന്ദഹൃദയം** ബാലാമണിയമ്മയുടെ അവതാരികയോടുകൂടിയ അപ്രകാശിതകൃതിയാണ്. മഹർഷി അരവിന്ദന്റെ കവിതകളുടെ മലയാളത്തിലുള്ള ആശയാനുവാദമാണ്. **അമരസിന്ധു**വാകട്ടെ, ഇതുവരെ എഴുതിയ എല്ലാ കവിതകളേയും (ആവുന്നത്ര) സമാഹരിക്കാനുള്ള ശ്രമഫലമായി ഉണ്ടായ കവിതാസമാഹാരമാണ്. ഈ രണ്ടു കവിതാസമാഹാരങ്ങളും ഇപ്പോഴും വെളിച്ചം കണ്ടിട്ടില്ല. **ചിലപ്പതികാരത്തിന്റെ സമ്പൂർണ്ണഭാഷാകാവ്യം** വളരെ മുമ്പ് എഴുതിയ ഒന്നാണ്. **നാരായണീയം ഭാഷാകാവ്യ**മാകട്ടെ,ഗുരുവായൂരിൽ താമസമാക്കിയ ശേഷം തീരഭൂമി രമേഷിന്റെ അപേക്ഷപ്രകാരം എഴുതിയതാണ്.ഇതിന് **യദുവല്ലഭഹാരം** എന്നാണ് പേര്. (കലിദിനസംഖ്യ എന്റെ ജനനത്തീയ തിയാണ്.)

**നാടകവും തിരക്കഥയും**

പത്താംവയസ്സിലാണ് വന്ദേരി ബാലസമാജത്തിന് സ്റ്റേജിലഭിനയിക്കാനായി ആദ്യവും അവസാനവുമായി ഞാനൊരു നാടകമെഴുതിയത്. രണ്ടു പ്രാവശ്യം ആ നാടകം സ്റ്റേജിലഭിനയിച്ചിട്ടുണ്ട്. പേര് തെറ്റിപ്പോയ പ്രണയം എന്നായിരുന്നു. കുമാറും രാധയും കോളേജിൽ വെച്ചു പ്രേമബദ്ധരാവുന്നു.വിവാഹമുറപ്പിക്കാനായി കുമാറിന്റെ അഛൻ രാധയുടെ വീട്ടിലെത്തുന്നു. അപ്പോളാണ് മനസ്സിലാവുന്നത് രാധയും കുമാറും സഹോദരങ്ങളാണ് എന്ന്. രാധയുടെ അമ്മ കുമാറിന്റെ അഛന്റെ പഴയ പരിചയക്കാരിയായിരുന്നു.അങ്ങനെ കുമാറിനും രാധക്കും തങ്ങളുടെ പ്രണയം അസ്ഥാനത്തായത് മനസ്സിലാവുന്നു.രാധയായി ഞാനും കുമാറായി എന്റെ സുഹൃത്ത് ഇന്ദിരയും കുമാറിന്റെ അഛനായി ഗൌരിയും രാധയുടെ അമ്മയായി ജാനകിയും അഭിനയിച്ചു.

കോഴിക്കോട് കോർപ്പറേഷനില് യു.ടി.രാജൻമേയറായിരുന്ന കാലത്ത് മദ്യവും ലഹരിപദാർത്ഥങ്ങളും ഉപയോഗിക്കുന്നതിനെതിരെ ഒരു സിനിമ എടുക്കുകയുണ്ടായി.അതിന് തിരക്കഥ എഴുതിക്കൊടുത്തിരുന്നു. അതു മാത്രമാണ് ആകെ സിനിമയായി വന്ന ഒരേ ഒരു തിരക്കഥ. പിന്നീട് അദ്ദേഹം മധുമോഹനെ ന്നൊരാളെ അയച്ചു.അദ്ദേഹം പാവങ്ങളുടെ തിരക്കഥ എഴുതിക്കൊടുക്കാനാവശ്യപ്പെട്ടതനുസരിച്ച് ആ സഹായം ചെയ്തുകൊടുത്തിരുന്നു.മൂന്നു ഭാഷകളിലെടുക്കാനായിരുന്നു അദ്ദേഹത്തിന്റെ പ്ലാനെങ്കിലും ഒരു ഭാഷയിലും അത് വന്നില്ല. എം.എസ് തൃപ്പ

ണിത്തുറയ്ക്കുവേണ്ടി ജ്യോതിശ്ശാസ്ത്രത്തിലെ പാഴൂർപടിപ്പുരയുടേയും തലക്കുളത്തുര് ഭട്ടതിരിയുടേയും കഥ, അശോകനുവേണ്ടി ദി ടെസ്റ്റ് എന്ന ഒരു പുനർജ്ജന്മകഥ, ബേപ്പൂർരാധാകൃഷ്ണനുവേണ്ടി മൈത്രേയി എന്ന ഒരു തിരക്കഥ –ഇതെല്ലാം എവിടെയോ മറവിയുടെ കയങ്ങളിലുണ്ട്.

മറ്റുള്ളവർക്കുവേണ്ടി എഴുതിയവയുടെ ലിസ്റ്റിലാണ് യേശുദാസിനുവേണ്ടി ഇംഗ്ലീ ഷിലേക്ക് മൊഴിമാറ്റം ചെയ്തുകൊടുത്ത വസിഷ്ഠസുധയും ,ഓക്സ്ഫോഡ് യൂണി വേഴ്സിറ്റി പ്രസ്സിലെ മിനികൃഷ്ണന് വേണ്ടി ഇംഗ്ലീഷിലേക്ക് മൊഴിമാറ്റം ചെയ്തുകൊടുത്ത യേശുസഹസ്രനാമവും.അവ നാടകങ്ങളല്ലെങ്കിലും ഇവിടെ എടുത്തെഴുതുന്നത്, മറ്റുള്ളവർക്കുവേണ്ടി,സ്വന്തം ജോലി മാറ്റിവെച്ച് , വെറുതെ സമയം കളഞ്ഞതിന്റെ ലിസ്റ്റിലുള്ളതുകൊണ്ടാണ്.

**ചെറുകഥകളും നോവലുകളും**

കഥകളും നോവലുകളുമൊന്നും സ്വന്തം തട്ടകമല്ല എന്ന് വളരെ നേരത്തേ തിരിച്ചറിഞ്ഞുവെങ്കിലും,ആദ്യകാലത്ത് അവ എഴുതിയിരുന്നു.നാലിലും അഞ്ചിലും പഠിക്കുന്ന കാലത്ത് കഥകളെഴുതുന്ന ശീലമുണ്ടായിരുന്നു. അപസർപ്പകനോവ ലുകളും **ആൻഡേഴ്സന്റെ മാലാഖക്കഥ**കളുടെ തർജ്ജമയും അക്കാലത്ത് എഴുതി. രക്തംപുരണ്ട മൺതരികൾ,വെണ്മാടത്തിലെ റാണി, ഗ്ലാസ് പാലസ്സിലെ അത്ഭു തരഹസ്യം എന്നെല്ലാം വലിയ പേരുകളിട്ട് , സുന്ദരേട്ടന്റെ പഴയ റെക്കോഡു പുസ്തകങ്ങളില് കുനുകുനെ എഴുതിവെച്ചിരുന്ന വിഡ്ഢിഅപസർപ്പകകഥകളിലൊ ന്നുപോലും ഇന്ന് അവശേഷിക്കുന്നില്ല. സഹോദരങ്ങൾക്കു കഥ പറഞ്ഞുകൊടു ക്കാനായി മലയാളത്തിലേക്കു പരിഭാഷപ്പെടുത്തിയ ആൻഡേഴ്സന്റെ മാലാഖ ക്കഥകൾ ഇപ്പോഴും നോട്ടുപുസ്തകത്താളുകളിലുണ്ട്. ചെറുകഥകളുടെ കാലവും സ്കൂളിലും കോളേജിലും പഠിക്കുന്ന കാലമാണ്. എടുത്തുപറയത്തക്ക ഒരു കഥ അക്കാലത്ത് എഴുതിയത് , തമിഴ് നോവലിസ്റ്റ് **ജയകാന്തന്റെ പുതിയ വാ ർപ്പുകൾക്കു**ള്ള പരിഭാഷയാണ്.അത് ജി.ശങ്കരക്കുറുപ്പിന്റെ മാസികയിലാണ് അച്ചടിച്ചത്. മഹാകവി അയച്ച എഴുത്ത് ഇപ്പോഴും സൂക്ഷിച്ചിരിക്കുന്നു. മെഡി

ക്കൽകോളേജിൽപഠിക്കുന്നകാലത്ത് എഴുതിയ **പുഴയുടെ കഥ** എം.എം.പ്രസ്സ് പിന്നീട് പ്രസിദ്ധീകരിച്ചു. എഴുതി വളരെ കാലം കഴിഞ്ഞാണ് മറ്റെല്ലാ കൃതി കളേയും പോലെ ഇതും പ്രസിദ്ധീകരിച്ചത്. ഇത് പ്രസിദ്ധീകരിച്ച കാലത്ത് വലിയമ്മ ആമിയോപ്പുവിന്റെ കൂടെ മുംബേയിലാണ്. വലിയമ്മക്ക് ഒരു കോപ്പി അയച്ചുകൊടുത്തു. വലിയമ്മ നന്നായി എന്നു പറഞ്ഞുവെങ്കിലും കഴിയുന്നതും നോവലുകളും കഥകളും ആത്മകഥാപരമായ പരാമർശമുള്ള കഥകളും എഴു താതിരിക്കാനും , വൈദ്യം,ജ്യോതിശ്ശാസ്ത്രം ഫിലോസഫി എന്നിവയിലേക്ക് ശ്രദ്ധ കൂടുതലായി പതിപ്പിക്കാനുമാണ് ആവശ്യപ്പെട്ടത്. ആമിയോപ്പ എഴുതിയത് അവസാനത്തെ ഒരു ഖണ്ഡിക വളരെയേറെ തന്നെ ആകർഷിച്ചു എന്നാണ്. ആ ഖണ്ഡിക ഇങ്ങനെയാണ്:-" മടങ്ങുമ്പോൾ മറ്റൊരു രഹസ്യം കൂടിയറിഞ്ഞു. മരണം ഭയപ്പെടേണ്ട ഒന്നല്ല, കടലിൽ താഴുന്ന സൂര്യനറിയാം ഇനിയുമൊരുദയം വരുമെന്ന്. രാത്രിയെ കെട്ടിപ്പുണരുന്ന സന്ധ്യക്കറിയാം പുതിയ പകലുണ്ടെന്ന്. മരണം അവസാനമല്ല,ആരംഭമാണ്. മഞ്ഞുകിരീടത്തിന് നാശമില്ല.അത് ഉരുകിയൊലിച്ച അമൃതം എന്നിലാണലിഞ്ഞത്. എന്നിൽനിന്ന് കൈവഴികളി ലേക്ക്..രൂപം മാറിയാലും ഭാവം മാറാത്ത സ്നേഹത്തിന്റെ സംസ്കാരം. നാളെ പ്രഭാതത്തിൽ ഗിരിശൃംഗം ഇനിയുമതിനെ ശിരസ്സിലണിയും..പുതിയ മാതൃക യിൽ.''

കോഴിക്കോട് ചാലിയാറിന്റെ പ്രശ്നം നടക്കുന്ന കാലത്ത് , സി.ഡബ്ലിയു, ആർ. ഡി.എമ്മിലെ എഞ്ചിനീയറായിരുന്ന രാമചന്ദ്രനാണ് ചാലിയാറിന്റെ പ്രശ്നങ്ങ ളെപ്പറ്റി ഒരു നോവലെഴുതാനാവശ്യപ്പെട്ടത്.അങ്ങനെ ഉണ്ടായ നോവലാണ് **കാളിന്ദി**. 1975ൽ കാലില് പ്ലാസ്റ്ററിട്ട് വലിയമ്മയുടെ വീട്ടില് (നടക്കാവിലെ ലിൻവു ഡ്സ്) താമസിക്കുമ്പോളാണ് പുലിറ്റ്സർ പ്രൈസ് നേടിയ Angle of Repose വായിച്ചത്. അതിന്റെ പ്രചോദനമാണ് യുദ്ധമെന്ന നോവലിന്റെ സൃഷ്ടിക്കു കാരണം. നാലു തലമുറകളുടെ ചരിത്രമാണ് **യുദ്ധം.** കോഴിക്കോട് മെഡിക്കൽ കോളേജിന്റെ പശ്ചാത്തലത്തിലാണ് ഈ മനശ്ശാസ്ത്ര നോവലിലെ കഥ സംഭ വിക്കുന്നത്. ഉറൂബിന്റെ ഉപദേശമായിരുന്നു , ഡോക്ടറുടെ ആത്മവിദ്യാലയമായ ആസ്പത്രിയെക്കുറിച്ച് നോവലെഴുതാനുള്ളത്. യുദ്ധം , മാതൃഭൂമിയിൽ എം.ടി

പത്രാധിപരായിരിക്കെയാണ് ഞാനദ്ദേഹത്തിന് കൊടുത്തയച്ചത്. അദ്ദേഹം അതിൽ ഒരു മാറ്റവും വരുത്തിയില്ല. കഥ പറയുന്ന ആദ്യഭാഗത്ത് കൂട്ടരേ എന്ന ഒരു സംബോധന മാത്രം ചേർത്തു. അദ്ദേഹത്തിന്റെ അഭിനന്ദനത്തിനു പാത്ര മാകയും ഉടനെ മാതൃഭൂമിയില് പ്രസിദ്ധീകരിക്കുമെന്ന് ഉറപ്പു കിട്ടുകയും ചെയ്തു യുദ്ധം , അവിടെത്തന്നെ കുടുങ്ങിക്കിടന്നു.പെട്ടെന്നൊരു സുപ്രഭാതത്തിൽ എം.ടി യെ പിരിച്ചുവിട്ടതാണ് എന്റെ കഥക്കു പറ്റിയ പരാജയം. പിന്നീടത് ഒരിക്കലും മാതൃ ഭൂമിയിലൂടെ വെളിച്ചം കണ്ടില്ല. കാളിന്ദിയും യുദ്ധവും അവ എഴുതിയിട്ട് ഏറെക്കൊ ല്ലങ്ങൾക്കു ശേഷമാണ് കുങ്കുമം വാരികയിലൂടെ വെളിച്ചം കണ്ടത്.

**സാഹിത്യനിരൂപണം**

ആദ്യമായി അച്ചടിച്ചുവന്ന സാഹിത്യനിരൂപണം എം.ടി.വാസുദേവൻനായരുടെ നാലുകെട്ട് എന്ന നോവലിന്റെ ആസ്വാദനമാണ്. മാതൃഭൂമി ബാലപംക്തിയിൽ പതിനാലാം വയസ്സിലാണ് അത് അത് അച്ചടിച്ചുവന്നത്. എം.ടിയെക്കുറിച്ച് ആദ്യമായി വന്ന നിരൂപണവും അതായിരിക്കണം. എം.ടി.മലയാളസാഹിത്യ ത്തിലെ സമുന്നതനായിത്തീരുമെന്ന പ്രവചനം ആ ലേഖനത്തിലുണ്ട്.

നാലപ്പാട്ട് നാരായണമേനോനെക്കുറിച്ച് മലയാളത്തിലുണ്ടായിട്ടുള്ള ആധികാ രികമായ ഒരു പഠനം **ഒരു കാലഘട്ടത്തിന്റെ ഓർമ്മയ്ക്ക്** എന്ന കൃതിയാണ്. അദ്ദേഹത്തിന്റെ ചക്രവാളമെന്ന കാവ്യത്തിന് **നാലപ്പാടന്റെ ചക്രവാളച്ചെമ്പുരുളി** എന്ന നിരൂപണവും എഴുതിയിട്ടുണ്ട്. ഈ ഗ്രന്ഥത്തിന്റെ അവതാരികയില് പ്രൊ.എം.ലീലാവതി ഇങ്ങനെ എഴുതി:- “സ്വന്തം പിറവികൊണ്ട് വംശത്തിന് ഉന്നതിയുണ്ടാക്കുന്നവരാണ് ജനിച്ചു എന്നും ജീവിച്ചു എന്നും ഉള്ള ക്രിയകൾക്ക് അർഥം നൽകുന്നവർ. സ്വോദരപൂരണം മാത്രം നിർവ്വഹിക്കുന്നവരല്ല. അത് കാക്കകൾക്കുപോലും കഴിവുള്ള കർമ്മമാണ് എന്ന് പഴവന്മാര് പറഞ്ഞുതന്നി ട്ടുണ്ട്. സുവർണ്ണ തന്റെ തൊഴിലുകൊണ്ടെന്നപോലെ (മെഡിക്കൽകോളേജിലെ പഥോളജി പ്രൊഫസറെന്ന നിലയിൽ)സാഹിത്യ-ചരിത്ര-ഗവേഷണ-ദാർശനിക മണ്ഡലങ്ങളിലെ പ്രവർത്തനം കൊണ്ടും വംശോന്നതിയുണ്ടാക്കിയിരിക്കുന്നു. നാലപ്പാട്ടിന്റെ ചക്രവാളത്തിനെഴുതിയ വ്യാഖ്യാനത്തിലൂടെ ഋഷിഋണം വീട്ടുന്ന കൃത്യവും പ്രശംസനീയമായ രീതിയിൽനിർവ്വഹിച്ചിരിക്കുന്നു.’’

ഒ.എൻ.വിയുടെ ഉജ്ജയിനിക്ക് മുദ്ര എന്ന ആസ്വാദനം എഴുതുകയുണ്ടായി. കവിയുടെ മുന്നിൽ സ്വയം പ്രത്യക്ഷപ്പെടുന്ന വാക്കിനെ ഭാവയത്രിയും കാരയത്രിയുമായ പ്രതിഭ എങ്ങനെ ദർശിക്കുന്നു എന്നതിന് മുദ്ര ഉത്തരം കാണുന്നു. മഹാകവി ആ കൃതിയെക്കുറിച്ച് എഴുതിയത്: " ഉജ്ജയിനിയെപ്പറ്റി നിരവധി കത്തുകളും കുറിപ്പുകളും ഇതിനകം കിട്ടിയിട്ടുണ്ട്. എന്നാൽ,ഇത്രയും സമഗ്രമായ ഒരാസ്വാദനം ഇതാദ്യമായിട്ടാണ്. ആ പാരിതോഷാദ്വിദുഷാം നസാധുമന്യേ പ്രയോഗവിജ്ഞാനം എന്ന കാളിദാസസൂക്തത്തിന്റെ ആഴത്തിലുള്ള പൊരുൾ ഇപ്പോൾ ഞാൻമനസ്സിലാക്കുന്നു. എന്റെ എളിയ യത്നം സാധുവായി എന്ന ചാരിതാർത്ഥ്യം അനുഭവപ്പെടുത്തിത്തന്നതിന് ഒരിക്കൽക്കൂടി നന്ദി പറയുന്നു. ചക്രവാളച്ചെമ്പുരുളി നല്ല പഠനമായിരുന്നു.അത് നാലപ്പാട്ട് പ്രസിദ്ധീകരണമായിരുന്നു,അല്ലേ ".

സംഘകാലസാഹിത്യത്തിൽ അതിപ്രധാനമാണ് കേരളത്തിലെ രാജകുമാരനായിരുന്ന ഇളങ്കോവടികൾ എഴുതിയ ചിലപ്പതികാരം. ഈ മഹാകാവ്യത്തിനെ സ്വന്തമായ ഭാഷാകാവ്യമാക്കിയതോടൊപ്പം അതിന്ന് ഒരു പഠനവും എഴുതി. ഇതാണ് ചിലമ്പാറിന്റെ ചിലമ്പൊലി. കേരളചരിത്രമാകയാൽ,ഇതിന്റെ കൂടെ ഇന്ത്യയിൽ എഴുതപ്പെട്ട ആദ്യത്തെ ചരിത്രകൃതിയായ മൂഷകവംശചരിത്രം (അതുല മഹാകവിയുടെ) കൂടെ ചേർത്തിട്ടുണ്ട്. ഈ കൃതിക്ക് സുകുമാർ അഴീക്കോട് 1994 ൽത്തന്നെ ഉജ്ജ്വലമായ ഒരവതാരിക എഴുതിത്തന്നു. ഈ അവതാരികയോടുകൂടി ഏതാണ്ട് ഒരു ദശകത്തോളം (2006 മുതൽ) ഈ കൃതി മറ്റുചില കൃതികളോടൊപ്പം ഡി.സി.ബുക്സിന്റെ അലമാറകളിലെവിടെയോ മറഞ്ഞുകിടന്നു. അതിനെ പൊടിതട്ടിയെടുത്ത് , യശഃശരീരനായ ശ്രീ ശശികുമാർ (കേരള ബുക്സ് കൊടുങ്ങല്ലൂർ) അച്ചടിക്കാൻ കൊണ്ടുപോയി. പ്രൂഫ് റീഡിങ്ങ് കഴിഞ്ഞ സ്റ്റേജിലാണ് ഇപ്പോളതുള്ളത്. അടുത്ത ഭാവിയിൽത്തന്നെ പുറത്തുവന്നേക്കാം.

ബാലാമണിയമ്മയുടെ കൃതികളെക്കുറിച്ച് മൂന്നു പുസ്തകങ്ങളാണ് എഴുതിയിട്ടുള്ളത്. സോപാനസംഗീതം, നൈവേദ്യത്തിന്റെ മധുരം ,ലോകാന്തരങ്ങളിലൂടെ എന്ന് മൂന്നു പുസ്തകങ്ങൾ. ഇവ കൂടാതെ 1960 മുതല് മറവിയുടെ മങ്ങുഴത്തിലേക്ക് മുങ്ങുംമുമ്പ് അവസാനമായി വലിയമ്മ അയച്ച എഴുത്തുകളും സമാഹരിച്ചിട്ടുണ്ട്.

## ഫിലോസഫിയും അദ്വൈതവേദാന്തത്തിലെ പ്രസ്ഥാനത്രയവും

ഫിലോസഫിയിൽ ആദ്യ മായി ഏർക്കര രാമൻനമ്പൂതിരിപ്പാടിന്റെ അനാദിമാസി കയിലാണ് ഒന്നായ നിന്നെയിഹ എന്ന ആർഷജ്ഞാനപരമായ ലേഖനം വന്ന ത് അമൃതജ്യോതിയാണ് ആദ്യമായി പ്രസിദ്ധീകരിച്ച ഫിലോസഫി പുസ്തകം.ഇത് ശാസ്ത്രവും ആത്മീയതയും തമ്മിലുള്ള സമന്വയമാണ്.. വിവിധമതങ്ങളുടെ താരത മ്യചിന്തയും പുതിയൊരു വിദ്യാഭ്യാസനയത്തിന്റെ അനിവാര്യതയും ചൂണ്ടിക്കാണി ക്കുന്ന ഗ്രന്ഥം. ഈ ഗ്രന്ഥം ശ്രീരാമകൃഷ്ണമഠാധിപതി ശ്രീരങ്കനാഥാനന്ദസ്വാമികളു ടെ പ്രശംസ ഏറ്റുവാങ്ങി അനുഗൃഹീതമായി. പുഴയുടെ കഥ എന്ന നോവലിന്റെ പുറംകവറിൽ ശ്രീ ടി.കെ.ജി നായരുടെ ചെറിയ ഒരു നോട്ടു കാണാം.

“തണുത്തതെങ്കിലും ചൂടും ഊര്ജ്ജസ്വലതയും പ്രദാനം ചെയ്യുന്ന ജ്യോതിസ്സാണ് സ്നേഹം എന്ന് സുവർണ്ണ നാലപ്പാട്ട് വിശ്വസിക്കുന്നു. ശാലീന സുന്ദരമായ നാട്ടി ൻപുറത്തും, ആധുനികശാസ്ത്രസിദ്ധികൾക്ക് പുത്തൻതലമുറയെ സജ്ജമാക്കുന്ന മെഡിക്കൽ കോളേജിലും ,വിശാലമായ ലോകത്തിലും വേദനകൾക്കുള്ള ദിവ്യൌ ഷധി സ്നേഹമത്രെ. പ്രാഥമികവിദ്യാലയത്തിലും കലാലയത്തിലും വിടരുന്ന കൊച്ചു സ്വപ്നങ്ങൾക്കും മോഹഭംഗങ്ങൾക്കും മധുരവും കയ്പ്പുമുണ്ട്. സമൂഹത്തിലെ വിള്ള ലുകളുടേയും വെറുപ്പുകളുടേയും കരിനിഴലുകൾക്ക് കുരുന്നുഹൃദയങ്ങളിൽപോലും ഇരുട്ടുപരത്താനുള്ള കഴിവുമുണ്ട്.പക്ഷേ,എന്നിട്ടും സ്നേഹത്തിന്റെ അമൃതജ്യോതി ജീവിതത്തെ പ്രഭാപൂരിതമാക്കുന്നു. ഇതാ, സാധാരണജീവിതത്തിൽനിന്ന് സൂക്ഷ്മ നിരീക്ഷണപാടവത്തോടെ ,കലാവിരുതോടെ ,ഉൾക്കാഴ്ചയോടെ ,ലക്ഷ്യബോ ധത്തോടെ മെനഞ്ഞെടുത്ത ഒരു ലളിതമായ പ്രേമകഥ. സ്വച്ഛമായൊഴുകുന്ന പുഴപോലെ ഹൃദയാകർഷകമാണിത്. ഇതിലെ കഥാപാത്രങ്ങളിൽ സ്വന്തം പ്രതി ച്ഛായ കാണാൻശ്രമിക്കുമ്പോള് അനുവാചകർക്ക് സ്വയം ശുദ്ധീകരണത്തിന്റെ അനുഭൂതിയുണ്ടാവുന്നു. ’’

സ്നേഹമാണഖിലസാരമൂഴിയില്. ആ സ്നേഹസന്ദേശമായിരുന്നു അമൃതജ്യോതി യുടെ സന്ദേശം. സ്നേഹമുണ്ടെങ്കിലേ നമുക്ക് നമ്മിൽത്തന്നെയും മറ്റുള്ളവരിലുമുള്ള നന്മയിൽ വിശ്വാസമുണ്ടാവൂ. ക്ഷമ സ്നേഹം കൊണ്ടാണ് വരുന്നത്. പകയും വിദ്വേ

ഷവും പ്രതികാരചിന്തയും തരിമ്പും ഇല്ലാതാവുന്നതും സ്നേഹത്തിന്റെ മാസ്മരശക്തിയാലാണ്. മനോഹരമായ ആ മനസ്ഥിതിയിൽ കാലദേശങ്ങളുടെയും മതങ്ങളുടേയും വർഗ്ഗ,ലിംഗ,ഭാഷാഭേദങ്ങളുടേയും എല്ലാ അതിർത്തികളും പൊളിഞ്ഞുവീഴും. നാം സ്നേഹപൂർണ്ണമായ ,ജ്ഞാനപൂർണ്ണമായ ,ചൈതന്യസമുദ്രമായ ആത്മശക്തി മാത്രമായിത്തീരും. ഈ അവസ്ഥ അനുഭവിപ്പിക്കുന്നത് നമ്മെ ഏതോ മഹദ്കാര്യത്തിന് തയ്യാറെടുപ്പിക്കുന്നതിനാണ്. ആ ലക്ഷ്യം നിറവേറാതെ നാമീ ഭൂമിയിൽനിന്ന് വിട്ടുപോയാലും ,വീണ്ടും വേറൊരു രൂപമെടുത്ത് വന്ന് അത് നിറവേറ്റാതെ വയ്യ. എന്റെ ഈ ജന്മം ആ ലക്ഷ്യസാദ്ധ്യത്തിനായി ഈശ്വരന് തന്ന വരദാനമാണ്. ഇതനുഭവിച്ച വർഷങ്ങളിലാണ് അമൃതജ്യോതി രചിച്ചത്.ജനിക്കുമ്പോൾ നാം ആത്മചൈതന്യമെന്ന ആനന്ദസുധാസിന്ധു മാത്രമാണ് കൊണ്ടുവന്നത്. മരിക്കുമ്പോളും നാം അതുമാത്രമാണ് , അതുമാത്രമേ നമുക്ക് കൊണ്ടുപോകാനുമാവൂ. അപ്പോൾ പണം,പദവി, സ്ഥാനമാനങ്ങൾ,പ്രശസ്തി,പോപ്പുലാരിറ്റി ,ശരീരസൌന്ദര്യം ഇവയുടെ പേരിലെല്ലാം നാമെന്തിന് സ്വയം അഹങ്കരിക്കണം,സഹതപിക്കണം.എന്തിനസൂയപ്പെടണം .ഈ സത്യം ധൈര്യമായി തുറന്നുപറയാനും അതനുസരിച്ച് ജീവിച്ചു കാണിക്കാനും കഴിഞ്ഞു എന്നതിലാണ് എനിക്ക് മറ്റൊരാളിൽനിന്ന് വ്യത്യാസം. ആ ധൈര്യമാകട്ടെ, ഞാനൊരാത്മാവാണ് ,ശരീരമല്ല,മനസ്സല്ല,ബുദ്ധിയല്ലഎന്നഅറിവും അനുഭവവും തന്ന വിശ്വാസത്തിന്റെ ശക്തിയാണ്. ഞാൻ പോപ്പുലറാകാത്തത് ,സത്യം പലപ്പോഴും കയ്പുള്ളതായതുകൊണ്ടാണ്. പോപ്പുലറല്ലാത്ത വിഷയങ്ങളെ കൈകാര്യം ചെയ്യുന്നതുകൊണ്ടുമാണ്. ആനന്ദം വരുന്നത് ഉള്ളിൽനിന്നാണ്. പുറത്തുള്ളവയിൽനിന്നല്ല. മറ്റുള്ളവരെന്തഭിപ്രായമാണ് പറയുന്നതെന്നതിൽനിന്നോ പോപ്പുലാരിറ്റിയിൽനിന്നോ , ഞാനനുഭവിക്കുന്ന ആനന്ദസുധാസിന്ധുവിനെ കണക്കിടാനാവില്ല.

അദ്വൈതപ്രസ്ഥാനത്രയം ഭഗവദ്ഗീത, ഉപനിഷത്തുകൾ, ബ്രഹ്മസൂത്രം എന്നിവയാണ്. ഇവയിൽ, ബ്രഹ്മസൂത്രത്തിന്റെ ചതുശ്ലോകിയും സൌന്ദര്യലഹരിയുടെ ആദ്യത്തെ 41 ശ്ലോകവും വാകൃവൃത്തിയും ഭാഗികമായി മാതൃഭൂമി ബുക്സിന്റെ പത്മസിന്ധുവിൽ ആദ്യം പ്രസിദ്ധീകരിച്ചുവന്നു.ശ്രീ വീരേന്ദ്രകുമാർ, ഡോ.ടി.ഐ . രാധാകൃഷ്ണന്റെ വേദസെമിനാറിൽ സുകുമാര് അഴീക്കോട് പഞ്ചസിദ്ധാന്തിക

യെക്കുറിച്ചും അതെഴുതിയ എന്നെക്കുറിച്ചും ചെയ്ത പ്രഭാഷണം കേട്ടിട്ടാണ് ആ പുസ്തകം എന്നോടാവശ്യപ്പെട്ടത്. വാഗ്മിയും ഫിലോസഫറുമായ അദ്ദേഹത്തിന്റെ പ്രസാധകക്കുറിപ്പോടെ , വിദ്യാവാചസ്പതി പനോളിയുടെ അവതാരികയോടെ ആ ഗ്രന്ഥം പുറത്തുവന്നു. സൌവർണ്ണം എന്ന പേരിലുള്ള ഗീതാഭാഷ്യം 1993-94ൽ എഴുതിയതാണെങ്കിലും 2000ത്തിലാണ് കുരുക്ഷേത്ര പ്രകാശനിലൂടെ പുറത്തുവന്ന ത്. അതുപോലെ 1997ൽത്തന്നെ മുഴമിച്ചിരുന്ന ദ്വാദശോപനിഷത്തുകളുടെ വ്യാഖ്യാനമായ സുധാസിന്ധു എന്ന ബൃഹദ്ഗ്രന്ഥം 2003ലാണ് പ്രകാശിതമായ ത്.ഇതിനും അവതാരിക സുകുമാർ അഴീക്കോടാണ് എഴുതിയത്. ഡിസിയായി രുന്നു പ്രസാധകർ. 2004ൽത്തന്നെ 1000 കോപ്പിയും വിറ്റുപോയി. വളരെക്കാല മായി ഇതിന്റെ രണ്ടാം പതിപ്പിനുവേണ്ടി പലരും ആവശ്യപ്പെടുന്നു.എങ്കിലും അങ്ങനെയൊന്ന് ഇതുവരെ ഡിസി പുറത്തുകൊണ്ടുവന്നിട്ടില്ല. ബാദരായണ ബ്രഹ്മസൂത്രത്തിന്റെ സ്വതന്ത്രവ്യാഖ്യാനമായ ബ്രഹ്മസിന്ധുവും ഡിസിതന്നെ യാണ് പ്രസാധനം ചെയ്തത്. ഈ മൂന്നു ഗ്രന്ഥങ്ങളും എന്റെ പണിപ്പുരയിൽകണ്ട നിത്യചൈതന്യയതി വർഷങ്ങൾക്കുമുമ്പേ എന്നോടു പറഞ്ഞിരുന്നു, വേദാന്തപ്ര സ്ഥാനത്രയം ലോകത്തിലിന്നുവരെ മറ്റൊരു സ്ത്രീയും വ്യാഖ്യാനിക്കയോ ഭാഷ്യമെ ഴുതുകയോ ചെയ്തതായി അറിവില്ല എന്ന്. ബ്രഹ്മസിന്ധുവിന്റെ പ്രകാശനത്തോടെ ആ ഒരു സംഭവം നടന്നു.

**ആയുർവ്വേദവും ജ്യോതിശ്ശാസ്ത്രവും**

ജ്യോതിശ്ശാസ്ത്രത്തിലെ പ്രസിദ്ധമായ ഗ്രന്ഥമാണ് **വരാഹമിഹിരന്റെ പഞ്ച സിദ്ധാന്തിക.** പൈതാമഹസിദ്ധാന്തം, സൂര്യസിദ്ധാന്തം,രോമകസിദ്ധാന്തം, പൌലിശസിദ്ധാന്തം , വസിഷ്ഠസിദ്ധാന്തം മുതലായ അഞ്ചു പ്രാചീനസി ദ്ധാന്തങ്ങളെ ക്രോഡീകരിച്ചും താരതമ്യപഠനം ചെയ്തും സ്വന്തമായ നിരീക്ഷ ണങ്ങളും അഭിപ്രായങ്ങളും രേഖപ്പെടുത്തിയും വരാഹമിഹിരാചാര്യർരചിച്ച കരണഗ്രന്ഥമാണിത്. ഇതിലെ ആധുനികജ്യോതിശ്ശാസ്ത്രസംബന്ധിയായ നിയമങ്ങളും പോസ്റ്റ് ഐൻസ്റ്റൈനിയന് നിയമങ്ങളുടെ അറിവും അത്ഭുതാ വഹമാണ്. എൻബിഎസ് പ്രസിദ്ധീകരിച്ച **ഇന്ത്യയെ കണ്ടെത്തൽ,വരാഹമിഹിര ന്റെ പഞ്ചസിദ്ധാന്തികയിലൂടെ** എന്ന ഗ്രന്ഥത്തിന് രണ്ട് എഡിഷനുകള് വന്നു.

**പ്രകാശസിന്ധു** ഇന്റർനാഷണൽഗണിതവര്ഷമായ 2012ൽ പ്രസിദ്ധീകരിക്കാനായി സ്വദേശി ശാസ്ത്രപരിഷത്തിലെ വി,പി.എൻ.നമ്പൂതിരിയാണ് ഡി.ടി.പി വർക്ക് ചെയ്യിച്ചുതന്നത്. ഡിസി ബുക്സ് പ്രസിദ്ധീകരിക്കുമെന്നായിരുന്നു ധാരണ. ഡിസി രവിയെ നമ്പൂതിരിയും ഞാനും കൂടി ചെന്നുകണ്ട് സംസാരിച്ചുറപ്പിച്ച ശേഷമാണ് അവിടെ പുസ്തകം (ഡിടിപി,കവർഅടക്കം)ഏല്പിച്ചത്. എങ്കിലും , ഇംഗ്ലീഷുപദങ്ങൾ അധികമാണെന്ന സാങ്കേതികകാരണം പറഞ്ഞ് ആ പുസ്തകം പ്രസിദ്ധീകരിക്കയുണ്ടായില്ല. പുസ്തകത്തിലെ ആദ്യഭാഗം ആധുനികജ്യോതിശ്ശാസ്ത്രചരിത്രവും അതിന്ന് പൌരാണികശാസ്ത്രവുമായുള്ള താരതമ്യപഠനവുമാണ്.ഇംഗ്ലീഷ് പദങ്ങളെ പാടേ നിരാകരിച്ച് ഒരു താരതമ്യപഠനം നടത്തേണ്ടയില്ല എന്നാണ് എന്റെ അഭിപ്രായം.ഭാഷകളൊന്നും തന്നെ വിജ്ഞാനത്തിന് തടസ്സമല്ല.എത്ര ഭാഷ കൂടുതലറിയാമോ അത്രയും മനുഷ്യമനസ്സ് കൂടുതൽ വിശാലവും വിജ്ഞാനസമൃദ്ധവുമാവും.  ആധുനികജ്യോതിശ്ശാസ്ത്രം ഇംഗ്ലീഷു ഭാഷയിലുപയോഗിച്ച ഒരു പദം മറ്റേതെങ്കിലും ഭാഷയിലേക്ക് മൊഴിമാറ്റം നടത്താതെത്തന്നെ ഉപയോഗിക്കുന്നതാണ് അഭികാമ്യം. കാർ,സ്വിച്ച്, ഫാൻമുതലായി അനേകം സാധാരണ പദങ്ങള് നാമങ്ങനെ മലയാളത്തില് ഉപയോഗിക്കുന്നുമുണ്ട്. അങ്ങനെയിരിക്കെ ഇത്തരമൊരു ശാസ്ത്രഗ്രന്ഥത്തിലും ചില ഇംഗ്ലീഷുപദങ്ങളുപയോഗിക്കുന്നതിൽ തെറ്റൊന്നുമില്ല.

രണ്ടാം ഭാഗം **വരാഹമിഹിരന്റെ ബൃഹദ്വാരാഹീസംഹിത**യുടെ ആദ്യത്തെ 51 അദ്ധ്യായങ്ങളാണ്. ഇവിടേയും ആവശ്യമായ സ്ഥലത്തെല്ലാം ആധുനിക ശാസ്ത്രവുമായി താരതമ്യം ചെയ്തിരിക്കുന്നു.ഉദാഹരണമായി, കോമെറ്റുകളുടെ വർഗ്ഗീകരണം മുതലായ ഭാഗങ്ങളെടുക്കാം. മൂന്നാം ഭാഗം ദൃഗ്ഗണിതപരമേശ്വരനെന്ന കേരളീയനായ ജ്യോതിശ്ശാസ്ത്രജ്ഞന്റെ 54 വർഷത്തെ ഗ്രഹണ നിരീക്ഷണങ്ങളെ പ്രതിപാദിക്കുന്ന **ഗ്രഹന്യായദീപിക**യും പുരാതനകാലത്തെ ജ്യോതിശ്ശാസ്ത്ര ഉപകരണങ്ങളുടെ സചിത്രഉദാഹരണങ്ങളുമാണ്. ഈ ഗ്രന്ഥം നഷ്ടപ്പെട്ടുപോകാതിരിക്കാനായി ഓൺലൈനായി അപ് ലോഡ് ചെയ്തിട്ടിട്ടുണ്ട്. എങ്കിലും ഒരു പുസ്തകരൂപത്തിലും വരുന്നത് നന്നായിരിക്കും.

ആയുർവ്വേദത്തിലെ പത്തോളജി,സർജ്ജറിഗ്രന്ഥമെന്നു വിശേഷിപ്പിക്കാവുന്ന **സുശ്രുതസംഹിത** ,കോഴിക്കോട് മെഡിക്കൽ കോളേജിലെ ഒരു ഓഫ്ത്താ ൽമോളജി പോസ്റ്റ് ഗ്രാജ്വേറ്റ് വിദ്യാർത്ഥി (ഗ്ലോക്കോമ റിസർച്ച് ചെയ്യാനായി) ആവശ്യപ്പെട്ടതനുസരിച്ച് തയ്യാറാക്കിയതാണ്. ഈ ഗ്രന്ഥത്തെക്കുറിച്ച് കേട്ട പായിപ്ര രാധാകൃഷ്ണൻ (അന്നത്തെ സാഹിത്യഅക്കാദമി ഭാരവാഹി)കോഴിക്കോട് എന്റെ ക്വാർട്ടേഴ്സിൽവന്നാണ് വാങ്ങിക്കൊണ്ടുപോയത്. കമ്മിറ്റിയിൽ വെച്ച് അംഗീകാരം നേടുകയും ചെയ്തു. എന്നാൽ, യുദ്ധത്തിന് മാതൃഭൂമിയിലുണ്ടായ അനുഭവമാണ് സുശ്രുതസംഹിതക്ക് അക്കാദമിയിലുണ്ടായത്. സുശ്രുതസംഹിത ആർഎസ്.എസ്സുകാരുടെ ഗ്രന്ഥമാണെന്നു പറഞ്ഞാണത്രെ ,പിന്നീട് സ്ഥാന മേറ്റ വ്യക്തികളുടെ കമ്മിറ്റി അതിനെ തിരസ്കരിച്ചത്. ഒരു രാഷ്ട്രത്തിന്റെ സാംസ്കാ രികവും ശാസ്ത്രീയവുമായ എല്ലാ ചരിത്രരേഖകളും ഇങ്ങനെ ഏതെങ്കിലും ഒരു പാർട്ടിയുടേതാണെന്നു പറഞ്ഞ് മാറ്റിവെക്കുന്നത് എത്ര ബുദ്ധിഹീനമായ പ്രവൃ ത്തിയാണ്. ഇവിടെ ഒരു ഉദ്ധരണി മാത്രം എടുത്തെഴുതട്ടെ. “ A culture’s self-awareness in terms of its law ,Medicine and Grammer is an important precondition for awareness of its aesthetics. The knowledge of Medicine-A system of management of pain,anaesthesia,of birth and death- is interrelated to poetry ,-a system of management of pleasure ,of aesthetics and of creation.” ( G.N.Devy.After Amnesia :Orient Longman. 1995;pp.64-65).

സുശ്രുതസംഹിത ഇംഗ്ലീഷിലാക്കി അത് ഓൺലൈൻപ്രസിദ്ധീകരിച്ചുവെങ്കിലും അതിന്റെ മലയാളഭാഷയിലുള്ള പഠനം വന്നില്ല എന്നത് ചിന്തിക്കേണ്ട വിഷയ മായി അവശേഷിക്കുന്നു. മാർജിനലൈസേഷൻഒരു പ്രത്യേകഗ്രൂപ്പല്ല,എല്ലാ ഗ്രൂപ്പുകളും അവനവന്റെ കാര്യസാദ്ധ്യത്തിനായി നടത്തുന്നു എന്ന് ബോദ്ധ്യപ്പെ ടുത്തുന്നതായിരുന്നു ഈ സംഭവം. പ്രത്യേകം ലോബികളോ ഗ്രൂപ്പുകളോ രാഷ്ട്രീയ പക്ഷഭേദങ്ങളോ ഇല്ലാതെ, ജീവിതം മുഴുവനും ജ്ഞാനോപാസനയാക്കിയ എന്നെപ്പോലുള്ളവരെ മാർജിനലൈസ് ചെയ്യാനെത്ര എളുപ്പമാണ്. ഒന്നു പ്രതികരിക്കുക കൂടി ചെയ്യാതെ, ശാന്തമായി എന്തും സഹിക്കുന്നവരോടാണല്ലോ ഇത്തരം മാർജിനലൈസേഷനുകൾക്ക് എളുപ്പം.എന്നെസംബന്ധിച്ച് അതൊ

ന്നും അത്രവലിയ കാര്യമല്ല. പക്ഷേ ,വരുംതലമുറകളുടെ ആവശ്യങ്ങളെ കണ്ടി ല്ലെന്നു നടിക്കുന്നവരുടെ സ്വഭാവം മറ്റുള്ളവരറിയാനെങ്കിലും ഇത് പുറത്തു പറ യേണ്ടിയിരിക്കുന്നു. പ്രതികരിക്കാത്തത് പ്രതികരണശേഷി ഇല്ലാത്തതു കൊണ്ടല്ല, ആരോടും പരിഭവമോ പരാതിയോ ഇല്ലാത്തതുകൊണ്ടാണ് എന്നെ ങ്കിലും ആളുകളറിയണമല്ലോ . മലയാളം ഉപരിവിദ്യാഭ്യാസത്തിലേക്ക് എന്നെങ്കിലും ഒരു കാലത്ത് വേണ്ടിവരും. അന്ന് ,പുതിയ നൂറ്റാണ്ടിന്റെ ചിന്തകളും പഴയ സഹസ്രാ ബ്ദങ്ങളുടെ സംസ്കൃതിയും സമന്വയിക്കുന്ന ഗ്രന്ഥങ്ങളുടെ ആവശ്യകത വരും. ദീർഘവീക്ഷണത്തോടെയുള്ള ധർമ്മാനുഷ്ഠാനത്തിന് സാങ്കേതികമായ ഈ കാരണം കൂടി ഉണ്ടെന്ന തിരിച്ചറിവ് മലയാളപദങ്ങൾക്കു വേണ്ടിമാത്രം വാശിപിടി ക്കുന്നവർക്കില്ല എന്നതാണ് സത്യം. മലയാളപദങ്ങൾക്കു വേണ്ടിയല്ല, മലയാളഭാ ഷയ്ക്കുവേണ്ടിയാണ് ,ലോകഭാഷയായ ഇംഗ്ലീഷിലുണ്ടായ ഏറ്റവും നൂതനമായ അറിവുകളും, പ്രാചീനതമിഴിലും സംസ്കൃതത്തിലുമുള്ള ശാസ്ത്രീയമായ ഗ്രന്ധങ്ങളുടെ കലവറയും സമന്വയിച്ച് മലയാളഭാഷയിലും ഇംഗ്ലീഷുഭാഷയിലും ഒരേ ഗ്രന്ഥം എഴുതിവെക്കുന്നതും അതിനെ സംരക്ഷിക്കാനായി ഡിജിറ്റൽമീഡിയ അടക്കമുള്ള മീഡിയകളിൽ സൂക്ഷിക്കുന്നതും.

കൊച്ചിൻദേവസ്വം ബോഡിന്റെ ക്ഷേത്രദർശനം മാസികയില് 1980കളിൽ, ഖണ്ഡശ പ്രസിദ്ധീകരിച്ചുവന്ന **അമൃതജ്യോതിഷ**വും , **18 മഹാപുരുഷന്മാരുടെ ജാതക**വുമാണ് ജ്യോതിശ്ശാസ്ത്രപരമായ മറ്റു പുസ്തകങ്ങള്.

**രാഗചികിത്സ**

ആയുർവ്വേദം,യോഗം മുതലായ പൌരാണികസ്വസ്ഥജീവിതശൈലികളേയും മോഡേൺമെഡിസിന്റെ റിസർച്ച് മെത്തേഡുകളേയും സമന്വയിപ്പിച്ചും,കോസ്റ്റ് ഇഫക്ടീവ്, പേഷ്യന്റ് സെന്റേഡ് വാല്യുബേസ്ഡ് മെഡിക്കൽസേവനം ഉറപ്പു വരുത്തിയും ആരോഗ്യരംഗത്തെ റെവൊല്യൂഷ്യനൈസ് ചെയ്യുന്ന ഒരു പദ്ധതി യായിട്ടാണ് രാഗചികിത്സ എന്ന ആശയം മുന്നോട്ടുവെച്ചത്. വിദ്യാഭ്യാസ രംഗത്തെ മൂല്യത്തകർച്ചയെ നേരിടാനും മാനവികതയെ ചികിത്സാരംഗത്തേക്ക് വീണ്ടും കൊണ്ടുവരാനും ലോകശാന്തിക്കുമായി രാഗചികിത്സ ഉപയോഗിക്കാം. പ്രതിരോധരംഗത്തും ചികിത്സാരംഗത്തും ഒരുപോലെ ഉപയോഗിക്കാവുന്നതും

പാർശ്വഫലങ്ങളില്ലാത്തതുമായ ഈ രീതിയിലൂടെ എല്ലാവർക്കും സ്വസ്തിയും സ്വാസ്ഥ്യവും ഉണ്ടാകാനായി അനേകം വേദികളില് ഗവേഷണഫലങ്ങള വതരിപ്പിക്കയും പ്രചരിപ്പിക്കയും ചെയ്കയുണ്ടായി. ഇതിൽ താല്പര്യമുള്ളവർക്കും വിദ്യാഭ്യാസസ്ഥാപനങ്ങളിൽ ഗവേഷണം നടത്തുന്നവർക്കുമായി പുസ്തകങ്ങളും ടെക്സ്റ്റുബുക്കുകളും പ്ലാൻചെയ്കയും കറിക്കുലം , സിലബസ് എന്നിവ പ്ലാൻചെയ്തു കൊടുക്കുകയുമുണ്ടായി. കേരള ,കാലിക്കറ്റ് യൂണിവേഴ്സിറ്റികളുമായും അമൃത യൂണിവേഴ്സിറ്റിയുമായും ഇതിനായി ചേർന്നു പ്രവർത്തിച്ചു. എം.ജി സർവ്വകലാ ശാലയിലും ,കലാമണ്ഡലം യൂണിവേഴ്സിറ്റിയിലും ഇതിന്നായി ക്ലാസുകളെടുത്തു. കേരളത്തിനു പുറത്ത് മണിപ്പാലിലും മുംബേ യൂണിവേഴ്സിറ്റിയിലും മദ്രാസ് മ്യൂസിക് അക്കാദമിയിലും ദില്ലിയിലും അടക്കം ഇതിനായി പ്രഭാഷണം നടത്തി. .

കാലിടറാതെ എന്നതിന്റെ ഇംഗ്ലീഷ് തർജ്ജമയായ **WITHOUT A STUMBLE –A book on spirituality of Music** ആയിരുന്നു ഇതിന്നായി ആദ്യം പ്രസിദ്ധീകരിച്ച ബേസിക് പുസ്തകം. പിന്നീട് **രാഗചികിത്സാമൃതം-നാദലയസിന്ധു** എന്ന മലയാളം പുസ്തകവും , **രാഗചികിത്സ, Music Therapy in Education,administration and management** എന്നീ ഇംഗ്ലീഷ് പുസ്തകങ്ങളും പ്രസിദ്ധീകരിച്ചു. ഇതിൽ Music Therapy in Education,administration and management 2012വരെ ഇന്റർനാഷന ലായി മ്യൂസിക് തെറാപ്പി ടെക്സ്റ്റുബുക്കുകളായി അംഗീകരിക്കപ്പെട്ട പുസ്തകങ്ങളുടെ ലിസ്റ്റിലുള്ള ഏകഇന്ത്യൻപുസ്തകമായിരുന്നു. അതിന്നുശേഷം ആരെങ്കിലും പുതിയ പുസ്തകം എഴുതിയോ, അതിനെ ടെക്സ്റ്റുബുക്കായി അംഗീകരിച്ചുവോ എന്ന് അറി വില്ല. ഈ പുസ്തകത്തിന്റെ ഒരു കോപ്പി കേരളമുഖ്യമന്ത്രി ഉമ്മൻചാണ്ടിക്ക് കൊടു ത്തിരുന്നു.ഇതിലുള്ള, ആരോഗ്യസർവ്വകലാശാലയില് നടപ്പാക്കാവുന്ന, മൂല്യാധി ഷ്ഠിതവിദ്യാഭ്യാസപരിപാടിയെക്കുറിച്ചു പറയുകയും അത് നടപ്പാക്കാനുള്ള സഹാ യം ചോദിക്കയും ചെയ്തിരുന്നു.അന്നത്തെ വിസി ഡോ.മോഹൻദാസിനും ഇത്തരം കാര്യങ്ങളോട് അനുഭാവമുണ്ടായിരുന്നതിനാല്, അന്നത് നടക്കുമായിരുന്നു എന്ന് തോന്നി. മുഖ്യമന്ത്രി എന്തെങ്കിലും നടപടി എടുത്തതായി അറിവില്ല. ആരോ ഗ്യപത്മം എന്ന പേരിൽ തിരുവനന്തപുരത്തെ ശാന്തിമഠം പ്രസിദ്ധീകരിക്കുന്ന മാസികയിൽ ഖണ്ഡശ പ്രസിദ്ധീകരിച്ച **ഈശ്വരന്റെ കയ്യൊപ്പ്** എന്ന പുസ്തകം മാതൃശിശുപരിചരണത്തിലും മനുഷ്യവികാസത്തിലും രാഗചികിത്സക്കുള്ള ശാസ്ത്രീ

യമായ പങ്കിനെ അനലൈസ് ചെയ്യുന്ന ഗ്രന്ഥമാണ്.അത് പുസ്തകരൂപത്തില് പുറത്തുവന്നിട്ടില്ല.

Maha Advaitha . Integration of Medical Education through Music Therapy ഒരു ഓൺലൈൻപ്രസിദ്ധീകരണമാണ്. ഇന്ത്യയിലെ ആരോഗ്യരംഗത്തെ പല ണനാരോഗ്യകരമായ പ്രവണതകൾക്കും പരിഹാരമായി ഒരു സമഗ്രവിദ്യാഭ്യാസ സമന്വയമാണ് ഈ ഗ്രന്ഥത്തിലുളളത്. (http://www.scribd.com/doc/100084522 )

**തന്ത്രശാസ്ത്രവും മന്ത്രശാസ്ത്രവും**

**ശ്രീവിദ്യാപ്രസ്ഥാനത്രയം.**

ശ്രീചക്രോപാസന, കുണ്ഡലിനി,ലളിതാസഹസ്രനാമം ഇവയാണ് ശ്രീവിദ്യയുടെ പ്രസ്ഥാനത്രയം. ഇവയെ 16ആം നൂറ്റാണ്ടിലെ ഭാസ്കരരായമഖി സൌഭാഗ്യഭാസ്കരം (ലളിതാഭാഷ്യം),വരിവസ്യാരഹസ്യം,നിത്യഷോഡശികാഭാഷ്യമെന്നിവയിലൂടെ വിശദമാക്കി. അദ്ദേഹത്തിന്റെ നിത്യഷോഡശികക്കുപകരം അദ്ദേഹത്തിന്റെ തന്നെ ഭാവനോപനിഷത്തിനെ സ്വീകരിച്ചുകൊണ്ട് ശ്രീചക്രോപാസന, ലളിതോപാസന, കുണ്ഡലിനീരഹസ്യമെന്നിവയെ പ്രതിപാദിക്കുന്ന ഗ്രന്ഥം 2015ലാണ് പ്രകാശനം ചെയ്യുത്. തന്ത്രശാസ്ത്രം അദ്വൈതവേദാന്തത്തിന് എതിരാണെന്ന് ചിലരെങ്കിലും തെറ്റിദ്ധരിച്ചിട്ടുണ്ട്. ഇതിനെ ദൂരീകരിക്കുന്നതാണ് ഭാസ്കരരായന്റെ രചനകളെല്ലാം. അദ്ദേഹം തന്റെ ഭാഷ്യങ്ങളിലെല്ലാം തന്ത്രശാസ്ത്രത്തെ ന്യായീകരിക്കുന്നത് അദ്വൈതവേദാന്തത്തിലെ തത്വങ്ങളെ ഉദ്ധരിച്ചാണ്. ലളിതോപാസനയിലും മറ്റേത് ഉപാസനയിലും നാലു ഘട്ടങ്ങളാണുളളത്.

1. പ്രതീകോപാസന (വിഗ്രഹാരാധന)
2. പ്രതിരൂപപ്രതിമോപാസന (സർവ്വവ്യാപിയായ ഈശ്വരന്റെ പ്രതിരൂപമാണ് വിഗ്രഹമെന്ന് അറിഞ്ഞ്,ഭാവന ചെയ്ത് ഉപാസിക്കുന്നത്)
3. ഭാവപ്രതിമോപാസന( സ്വഹൃദയത്തിലെ ഈശ്വരീയഗുണധ്യാനം)
4. നിദാനോപാസന( അരൂപിയും സർവ്വവ്യാപിയുമായ ഈശ്വരനെ സർവ്വചരാചരത്തിലും ദർശിച്ച് എല്ലാത്തിലും കരുണയോടും അഹിംസാചര്യയോടും കൂടി ജീവിക്കുന്ന അദ്വൈതം)

ഒരു ഘട്ടത്തിൽനിന്ന് പടിപടിയായി അടുത്തതിലേക്കുയരുന്നതാണ് രീതി. ആരാധനാരീതിയിലും വൈവിദ്ധ്യമുണ്ട്.

1. ആദ്യം നാമരൂപങ്ങളുള്ള സ്ഥൂലരൂപത്തെ ആരാധിക്കുന്നു.പ്രപഞ്ചത്തെ അറിയുന്നു.വിഗ്രഹാരാധന.
2. കേൾക്കാവുന്ന വാക്കിനെ,ശ്രുതിയെ, ഉപാസിക്കുന്ന രീതി.
3. മന്ത്രം,സംഗീതം ഇവയെ ഉപാസിക്കുന്ന രീതി.
4. മനസ്സാൽമാത്രമറിയാവുന്ന വാസനാത്മകമായ പരാരൂപത്തെ ആരാധിക്കുന്ന,ഉപാസിക്കുന്ന രീതി.

ഇതിലേതു പ്രകാരം ധ്യാനിക്കുന്നു,ഉപാസിക്കുന്നു,ഭാവന ചെയ്യുന്നു എന്നത് സ്വന്തം ഗുണങ്ങളിലധിഷ്ഠിതമാണ്. ഏതു രീതിയായാലും ഭാവനാധ്യാനം ആത്മസാക്ഷാത്കാരത്തിനാണ്.നവരന്ധ്രരൂപമായ ശരീരത്തെ നവരത്നദ്വീപമായി ,ശ്രീചക്രരൂപമായി സുധാസാഗരമദ്ധ്യസ്ഥമായി ദർശിക്കുന്നതാണ് സാഗരദർശനം. കാലചക്രാന്തർഗ്ഗതമായ ശ്രീചക്രമായി,ജ്യോതിശ്ചക്രമായി,  സ്വന്തം ശരീരത്തെ ഭാവന ചെയ്യുന്നു. മൂലാധാരം മുതൽബ്രഹ്മരന്ധ്രം വരെയുള്ള ചക്രത്തിൽ,ഉള്ളതിനെത്തന്നെ രാശിചക്രമായ ബ്രഹ്മാണ്ഡചക്രത്തിലും ദർശിച്ച് കോസ്മിക്ക് നാദലയം സാധിക്കുന്ന അവസ്ഥയിലേക്ക് വരിവസ്യാരഹസ്യം നമ്മെ നയിക്കുന്നു. ബിന്ദുവിലുള്ള സാന്ദ്രീകൃതനാദസ്വരൂപം ശ്രുതിയായും ദർശനമായും സാഗരദർശനത്തോടൊപ്പം തന്നെ സംഭവിക്കുന്നു. പൂർവ്വജന്മാർജ്ജിതവാസനാഫലമായല്ലാതെ ഒരു ജീവാത്മാവിനും  ഈ അനുഭവം ശൈശവം മുതലേ ലഭിക്കുകയില്ല.ശ്രീവിദ്യാപ്രസ്ഥാനത്രയം ലളിത എന്ന സ്ഥൂലമായ രൂപനാമാരാധനയിൽനിന്ന് ഭാവനയിലൂടെ ഈ വരിവസ്യാരഹസ്യത്തിലേക്ക് ,അരൂപമായ നാദത്തിലേക്കും കോസ്മിക്ക് ബോധത്തിലേക്കും ,വഴി കാണിക്കുന്ന ഗ്രന്ഥമാണ്.

**ശാരദാതിലകതന്ത്രം**

വളരെ ബൃഹത്തായ ഈ കൃതി നാലപ്പാട്ടിന്റെ ഗ്രന്ഥശേഖരത്തിലുണ്ടായിരുന്ന അപൂർവ്വസംസ്കൃതഗ്രന്ഥമാണ്. (ഇപ്പോളത് ശ്രീശങ്കരയൂണിവേഴ്സിറ്റിയിലാണ്) രാഘവഭട്ടന്റെ ഭാഷ്യസഹിതമുള്ള ഈ ഗ്രന്ഥം പൂർണ്ണമായി മലയാളത്തിലേക്ക്

മൊഴിമാറ്റത്തോടൊപ്പം വ്യാഖ്യാനവും ചെയ്യുന്നതിന് വളരെയേറെ വർഷങ്ങളെടുത്തു. വളരെ ബൃഹത്തായതുകൊണ്ട് അച്ചടിക്കാൻ ആരേയും ഏല്പിച്ചിട്ടില്ല. കയ്യെഴുത്തുപ്രതിയായിത്തന്നെ സൂക്ഷിച്ചിരിക്കയാണ്.

**ദർശനങ്ങൾ:-**

**സാംഖ്യം**

ശങ്കരാചാര്യരുടെ അഭിപ്രായപ്രകാരം സാംഖ്യം യുക്തിഗാഢയാണ്. യുക്തിവാദികൾക്കെല്ലാം ഇതിനെ മാതൃകയാക്കാവുന്നതാണ്. അത് മഹാജനപരിഗൃഹീതമാണെന്നും ശങ്കരനഭിപ്രായമുണ്ട്. സാംഖ്യത്തിലേക്ക് കടന്നുകൂടിയ തെറ്റുകളെ യുക്തിയുക്തം ഖണ്ഡിച്ച്,അതിനെ അതിന്റെ യുക്തിഗാഢാരീതിയിലേക്കു തിരിച്ചു കൊണ്ടുവരികയാണ് ശങ്കരാചാര്യർചെയ്തത്. മഹത്തും ഗംഭീരവുമായ സാംഖ്യത്തെ സർവ്വജ്ഞഭാഷിതനായ കപിലമുനിയാണ് നമുക്കു തന്നത്. **ഭഗവദ്ഗീതയിലെ സാംഖ്യയോഗം, ഭാഗവതത്തിലെ കപിലസാംഖ്യം, ഈശ്വരകൃഷ്ണകാളിദാസന്റെ സാംഖ്യകാരികയായ 70 ശ്ലോകങ്ങളുള്ള സുവർണ്ണസപ്തതി** –ഇവ മൂന്നും പ്രധാനമായ സാംഖ്യശാസ്ത്രഗ്രന്ഥങ്ങളാണ്. ഇവ മൂന്നും പുസ്തകരൂപത്തിലാക്കാനുള്ള ഭാഗ്യംഎനിക്കു കിട്ടി. ഇതിലെ കപിലേയം പ്രസിദ്ധീകരിച്ചിട്ടില്ല. ജീവാത്മാവിനെ പരമാത്മാവിൽനിന്ന് വിഭിന്നമായ കപിലപുരുഷനായി ഗണിക്കുന്നതാണ് കപിലസാംഖ്യം.ഇതിന് അദ്ധ്യാത്മസ്മൃതി എന്നും പേരുണ്ട്.

**സുവർണ്ണസപ്തതി** 11.5.2016ന് പ്രകാശനം ചെയ്യുന്നു. പ്രപഞ്ചകാരണം യുക്തിപൂർവ്വം അന്വേഷിക്കുന്നതിനെ സാംഖ്യശാസ്ത്രമെന്നു പറയുന്നു. സാംഖ്യകാരികാകർത്താവായ ഈശ്വരകൃഷ്ണൻ,മഹാകവി കാളിദാസനാണെന്നാണ് പണ്ഡിതാഭിപ്രായം. സാംഖ്യകാരികയ്ക്ക് വാചസ്പതിമിശ്രന്റെ ഭാഷ്യത്തെക്കൂടി തമിഴിലും സംസ്കൃതത്തിലും പരിശോധിച്ചിട്ടാണ് ഇതിനെ മലയാളഭാഷയിലാക്കിയിട്ടുള്ളത്.

**യോഗം**

യോഗം ഭാരതഭൂഖണ്ഡത്തിൽ സൈന്ധവസംസ്കൃതീകാലം മുതലേ ഉണ്ടെന്ന് അവിടെ ഖനനം ചെയ്തപ്പോൾ കിട്ടിയ സീലുകളും പ്രതിമകളും കാണിക്കുന്നു. വളരെ കാലം കഴിഞ്ഞു ജീവിച്ച പതഞ്ജലിയല്ല യോഗസൂത്രകർത്താവെന്ന്

വ്യക്തം. വ്യാസന്റെ കൃതികളിലെല്ലാം യോഗപരാമർശമുണ്ട്. കപിലസാംഖ്യ ത്തിലും യോഗപരാമർശമുണ്ട്. **ഹിരണ്യഗർഭയോഗസൂത്രത്തിനുള്ള വ്യാസഭാ ഷ്യത്തിന് വാചസ്പതിമിശ്രന്റെ വ്യാഖ്യാനം** നമുക്കുണ്ട്. ഹിരണ്യഗർഭയോഗസൂ ത്രത്തിനുള്ള വ്യാസഭാഷ്യത്തിൽനിന്നാവണം പതഞ്ജലി തന്റെ സൂത്രങ്ങള് ക്രോഡീകരിച്ചത്. പതഞ്ജലി,വ്യാസമുനി,വാചസ്പതിമിശ്രനെന്നിവരോട് ഒരു സംവാദം നടത്തുന്ന രൂപത്തിലാണ് മലയാളത്തിലുള്ള യോഗശാസ്ത്രഗ്രന്ഥമായ **സുവർണ്ണബിന്ദു** രചിച്ചിരിക്കുന്നത്.വിഷ്ണുസഹസ്രനാമത്തിലെ, സുവർണ്ണബിന്ദുര ക്ഷോഭ്യ സർവ്വവാഗീശ്വരേശ്വര എന്ന വരിയിലെ സുവർണ്ണബിന്ദുവിനെയാണ് ഈ പുസ്തകത്തിന്റെശീർഷകമായി സ്വീകരിച്ചത്.

**വൈശേഷികം**

കണാദന്റെ വൈശേഷികശാസ്ത്രം വളരെ പുരാതനമാണ്.കപിലന്റെ സമകാലീ നനും, വയസ്സുകൊണ്ട് കപിലനു താഴെയുമാണ് കണാദന്റെ സ്ഥാനം. കാശീയം വേദഭാസ്കരഭാഷ്യത്തെ അവലംബിച്ചാണ് മലയാളത്തിൽ കണാദവൈശേഷി കത്തിനുള്ള വ്യാഖ്യാനം എഴുതിയത്. കണാദന്റെ കാലംമുതലേ ഭാരതീയതത്വ ചിന്ത പ്രപഞ്ചാനുഭവത്തെ 3 ശീർഷകങ്ങളിലാണ് പഠിച്ചിരുന്നത്. പ്രമാണശാസ്ത്രം( Epistomology) പ്രമേയശാസ്ത്രം (Ontology) ധർമ്മ ശാസ്ത്രം (Ethics). All knowledge is vibrational phenomenon in its different modified forms in accordance with the corresponding modified states of its medium called Sathwa, and admits of all the implicit considerations associated with the theory of wave motion. ജ്ഞാനം സത്വഗുണമെന്ന മീഡിയത്തിൽഅ തിന്റെ തന്നെ വ്യത്യസ്തരൂപങ്ങളായ ചലനകമ്പന ങ്ങളുടെ തരംഗഗതിയാണെന്ന സിദ്ധാന്ത മാണ് പ്രമാണശാസ്ത്രത്തിന് ആധാരം ഇന്ദ്രിയ പ്രത്യക്ഷത്തെ ആധാരമാക്കിയതിനെ വൈശേഷികദർശനമെന്നു പറയുന്നു. തരംഗവേഗത കൂടിയ സൂക്ഷ്മഹ്രസ്വതരംഗങ്ങളെ സ്ഥൂലമായ ഇന്ദ്രിയങ്ങൾക്ക് ഗ്രഹിക്കാനാവില്ല. അവയെ ഇന്ദ്രിയാതീതമായി മനസ്സിലൂടെ ദർശിക്കുന്നതിനെ യോഗപ്രത്യക്ഷമെന്നു പറയുന്നു. യോഗ പ്രത്യക്ഷത്തെ ആധാരമാക്കിയ താർക്കികവും യുക്തിഭദ്രവുമായ ചിന്തയെ പ്രസംഖ്യാനം എന്നുപറയും.ഇതിനെ ആധാരമാ ക്കിയതാണ് സാംഖ്യ,യോഗദർശനങ്ങള്. ഇതിനും അപ്പുറത്ത് കാരണതലത്തിലെ സൂക്ഷ്മതമങ്ങളായ തരംഗങ്ങളുണ്ട്. (Highest frequency order) അവയെ മനസ്സിനോ ബുദ്ധിക്കോ ഗ്രഹിക്കാനാവി ല്ല. പൂർണ്ണമായി മനസ്സും ബുദ്ധിയും അടങ്ങിയ സമാധി അവസ്ഥയിലാണ് (ബ്രാഹ്മീ സ്ഥിതി)ഈ മൈക്രോതരംഗങ്ങളെ ആ ത്മാവ് ഗ്രഹിക്കുന്നത്.

ഇപ്രകാരം ഉള്ളത് അദ്ധ്യാത്മദർശനം അഥവാ അദ്ധ്യാത്മദൃഷ്ടി. ഈ അവസ്ഥയിൽ ആത്മാവ് ഒരു അപൂർവ്വശക്തി(energy )യെ നാദരൂപമായി അനുഭവിക്കുന്നു. പ്രകൃതിയുടെ വികാസത്തിനു കാരണമായ ഈ അവ്യക്തോർജ്ജത്തെ നാദബ്രഹ്മം (ലോ ഗോസ്) എന്നു വിളിക്കുന്നു. ഈ നാദത്തെ അതീവസൂക്ഷ്മമായ ചെറിയ കണങ്ങൾ അഥവാ ഊർജ്ജ ഭാണ്ഡങ്ങളായി (കലാകതമം) അനുഭവിക്കാം. ഇവയുടെ എണ്ണം ,ഗുണം എന്നിവ അനുസരിച്ചാണ് സ്ഥൂലവസ്തുവിന്റെ (പ്രകൃതി) ഗുണം ,രൂപം. ഓരോ പദത്തിലും ഇത്തരം അ നേകം കലാമാത്രകളിരിക്കുന്നു. പദങ്ങളുടെ ഒരു സമാഹാരം പ്രകൃതിയിലെ ഒരു പ്രത്യേകവസ്തു വിന്,(ഗുണത്തിന്), തുല്യമായ തരംഗസ്വഭാവത്തോടുകൂടിയ ഒരു മന്ത്രമാണ്. അതിനെ ഒരു ക്രമത്തിൽ താളത്തിൽ,ആവർത്തിക്കുന്നതാണ് ആമ്നായം. അതീന്ദ്രിയജ്ഞാനതലത്തിൽനി ന്നു വരികയാൽ,അത് ആഗമമാണ്. സൃഷ്ടിക്കുന്ന വസ്തുവിന്റെ അർത്ഥം കൂടി ദ്യോതിപ്പിക്കുന്ന തു കൊണ്ട് (dialectic ആയതുകൊണ്ട്) അതു തന്നെ നിഗമവുമാണ്.
നാദരൂപമായ ഈ ഊർജ്ജദർശനം ദർശനം മാത്രമല്ല,ശ്രുതിയുമാണ്. ഇതിനെ മന്ത്രദർശ നമെന്നും പറയും. ഋഷി ഒരു മന്ത്രദ്രഷ്ടാവാണ്. വേദാന്തത്തിന്റെ ശ്രോതമാർഗ്ഗം ശ്രുതി(വേദം) ആണ്.സ്ഥൂലവസ്തുക്കൾ ,മനശ്ശാസ്ത്രം എന്നിവയിലൂടെ ഇത് ഗ്രഹിക്കാനാവില്ല. അതിനാൽഅ തിന്റെ പഠനത്തിനായി ഗുരുശിഷ്യന്മാർഉപയോഗിക്കുന്ന dialectical മാര്ഗ്ഗമാണ് മീമാംസ. അതിനെ സാംഖ്യ.യോഗ,വൈശേഷിക, ന്യായദര്ശനങ്ങളെല്ലാം സഹായിക്കുന്നുണ്ട് .
സത്യം ഒന്നേയുള്ളു. ഏതുമാർഗ്ഗത്തിലൂടെ പോയാലും അവിടെത്തന്നെ എത്തേണ്ടതാണ്. അതുകൊണ്ട്,സത്യത്തെ പരിശോധിക്കുന്ന കൂലങ്കഷമായ പ്രക്രിയയിൽ ഇവയെല്ലാം ഉപ യോഗിക്കേണ്ടിവരുന്നു. 3 മാർഗ്ഗങ്ങളിലൂടെയും( സാംഖ്യയോഗങ്ങൾ,വൈശേഷികന്യായങ്ങ ൾ,പൂർവ്വഉത്തരമീമാംസകൾ) പരീക്ഷിച്ച് സത്യമെന്ന് ബോദ്ധ്യപ്പെട്ട ജ്ഞാനമാണ് യഥാ ർത്ഥജ്ഞാനം.ഇതാണ് ഭാരതത്തിലെ തത്വശാസ്ത്രത്തിന്റെ കേന്ദ്ര ബിന്ദു. ഇത്രയും ശാസ്ത്രീയ മായ ഒരു സമീപനം മറ്റെവിടെയും ഉണ്ടായിരുന്നില്ല. ഋഷിമാർയോഗസമാധിയില്, ദർശിച്ച, ശ്രുതിയായി കേട്ട് അറിഞ്ഞു. അനേകം പൂർവ്വപ്രപഞ്ചങ്ങളിലുണ്ടായിരുന്ന പൂർവ്വികരുടെ ജ്ഞാനവും താന്താങ്ങളുടെ ദർശനവും ശ്രുതിജ്ഞാനവും ബുദ്ധിക്കും യുക്തിക്കും നിരക്കുന്ന രീതിയിൽഅപഗ്രഥിച്ച്,മനനംചെയ്ത്,ആ സ്മൃതിയെ അടുത്ത തലമുറകൾക്കായി സമാഹരിച്ചു. ഇപ്രകാരം ദർശനവും മനനവും ചേർന്ന തത്വചിന്തയാണ് സ്മാർത്തചിന്തയായി അറിയപ്പെട്ടു ന്നത്. വൈദികജ്ഞാനത്തെ ഉപേക്ഷിച്ച് പ്രത്യക്ഷവും ബൌദ്ധികവുമായതിനെ മാത്രം ആധാരമാക്കുന്ന ദ ർശനത്തെ നാസ്തികമെന്നു പറയുന്നു. രണ്ടിനേയും ഉപയോഗിക്കുന്നതി നെ ആസ്തികമെന്നാണ് പറയുക.സ്മാർത്തചിന്ത ആസ്തികവിഭാഗത്തിലാണ് പെടുന്നത്. വേദത്തെ (മീമാംസയെ) നിരസിക്കുന്നതെല്ലാം നാസ്തികമാണ്.

സത്തിലാണ് തരംഗചലനം. ചിന്ത സംഭവിക്കുന്നത് സത്യത്തിലാണ്. ഈ ചിന്താസമ്പ്രദാ യമാണ് സാംഖ്യം. സാംഖ്യത്തിലാരംഭിക്കുന്ന സർഗ്ഗത്തേയും വിശേഷത്തിലവസാനിക്കുന്ന

വൈശേഷികമായ ബാഹ്യപ്രപഞ്ചത്തേയും സാംഖ്യദർശനം കുലങ്കഷമായി വിചാരവിധേയമാക്കുന്നു. സർഗ്ഗം(cosmology) ,വിസർഗ്ഗം,(anthropological creation ഇവ രണ്ടും അതിന്റെ പരിധിയിൽപ്പെടുന്നുണ്ട്. അതുകൊണ്ട്, ആസ്ട്രോണമി, ആ സ്ട്രോഫിസിക്സ്, ബയോളജി, മെഡിസിൻമുതലായ ശാസ്ത്രങ്ങളെല്ലാം ഇതിന്റെ വിഷയങ്ങളാണ്.

ശ്രുതി 3 തരം പുരുഷനെ അംഗീകരിക്കുന്നു:-ആദിധൈവതപുരുഷന്,വിരാട്പുരുഷൻ,അദ്ധ്യാത്മപുരുഷ ൻ. വേദത്തിന്റെ ബ്രാഹ്മണങ്ങളി ൽ ഈ ontology വേദാന്തം ഉപയോഗിക്കുന്നു. പ്രപഞ്ചത്തിന്റെ ആധിഭൌതികമായ അവസ്ഥയെയാണ് വൈശേഷിക ദർശനം വിഷയമാക്കുന്നത്. ആധിഭൌതികത്തിന്റെ മിഥുന മായിട്ട് ബോധത്തിൽവരുന്ന മായാശാസ്ത്രം അതിനാൽ ആധുനികശാസ്ത്രം ,ടെക്നോളജി എന്നിവയിലാണ് പെടുന്നത്. ആധിഭൌതികവും സ്ഥൂലവുമായ പ്രപഞ്ച ത്തിന്റെ തന്നെ വേഗത, അതു കൊണ്ടു ചെയ്യാവുന്ന ടെക്നോളജി,യന്ത്രങ്ങൾ-ഇതെല്ലാം മാറി മാറിവരും. ശാശ്വതമല്ല. യഥാർത്ഥമായ സത്തയല്ല. ഷഡ്ദർശനങ്ങളില്,ഒന്നിൽമറ്റൊന്നു പറയുന്നത് കാണുന്നില്ല എന്നും അവർതമ്മിൽമത്സരവും വെറുപ്പും നിലനിന്നിരുന്നു എന്നുംപറയുന്നത് , ഇന്ത്യൻപീനൽകോഡിൽ, അലോപ്പതിമെഡിസിനോ ജ്യോതിഷമോ കാണാനില്ല എന്നു പറയുന്നപോലെയാണ്. ക്ഷേത്രം നിർമ്മിക്കുന്ന ശിൽപ്പി ദൈവത്തെക്കുറിച്ച് ഒന്നും പറഞ്ഞില്ല എന്നു പറയുന്ന പോലെയുമാണ്.വേദത്തെ ആധാരമാക്കിയവയാണ് ആറു ദർശനവും. അവയും വേദം പോലെ അത്രതന്നെ പഴക്കമുള്ളവയാണ്.

പരമാണുവുണ്ടായശേഷമുള്ള സർഗ്ഗത്തെ വൈശേഷികര് ദ്രവ്യാരംഭമെന്നു വിളിക്കുന്നു. ആരംഭവാദമെന്നാണ്, പരിണാമവാദമെന്നല്ല ,സൃഷ്ടിയെ വൈശേഷികർ വിളിക്കുന്നത്. പരമാണുക്കളുടെ ചേർച്ച അഥവാ സമവായം കൊണ്ട് അണുക്കൾ(ആറ്റം)അണുക്കളുടെ സമവായം കൊണ്ട് ത്രുടി(മോളിക്യൂളുകൾ,ത്രിടികളുടെ സമവായം കൊണ്ട് സ്ഥൂലദ്രവ്യം-സ്മാർത്തചിന്തയുടെ പ്രമാണവും പ്രമേയവും ഇപ്രകാരം മനസ്സിലാക്കിയാൽവേദാന്തവും പ്രപഞ്ചഘടനയും തമ്മിൽ വൈരുദ്ധ്യമില്ല. പരമാണു ആദ്യത്തെ ദ്രവ്യസർഗ്ഗാരംഭവുമാണ് , അവസാനത്തെ വിശേഷവുമാണെന്നത് ആധുനികശാസ്ത്രവും സമ്മതിക്കുന്നുണ്ടല്ലോ.

ലോഗോസ് (നാദം)നിർവ്വചനത്തില് ഭാരതം എടുത്ത ശാസ്ത്രീയനിലപാട് നാദശ്രവണം (revelation)യോഗികൾക്കു സാദ്ധ്യമാണെങ്കിലും അത് ഒരു വ്യക്തിയുടെ കുത്തകയല്ല,ഒരു പ്രത്യേകകാലഘട്ടത്തിന്റെ കുത്തകയുമല്ല,എന്നാണ്. വെളിപാടുകിട്ടിയ ഒരു പ്രത്യേകവ്യ ക്തിയോ പ്രവാചകനോ മാത്രമാണ് ലോഗോസ് എന്നോ ,ഒരു പ്രത്യേകവ്യക്തിമാത്രമാ ണ് ഗുരു എന്നോ,അവസാനത്തെ പ്രവാചകനെന്നോ ഭാരതത്തിലെ ഒരാളും (ബുദ്ധനും കൂടി)പറഞ്ഞിട്ടില്ല . ഇത് യുഗധർമ്മമനുസരിച്ച് സത്ത വീണ്ടും വീണ്ടും സംഭവിക്കുമെന്ന ശാസ്ത്രീയമായ അറിവുകൊണ്ടാണ്. പരമാണുവിന്റെ

ക്വാണ്ടം ഡൈനാമിക്സും വർണ്ണങ്ങള്ള ണ്ടാക്കുന്ന നാദതരംഗങ്ങളുടെ ക്രോമോഡൈനാമിക്സും ആപേക്ഷികീഗൌണിസ്ഥിതി എന്ന റിലേറ്റിവിസ്റ്റിക് ആസ്ട്രോഫിസിക്സും അവക്കെല്ലാം അതീതവും കാരണവുമായ പര മസത്തയുമാണ് ഷഡ്ദർശനങ്ങളുടെ പ്രപഞ്ചം. അത്രയും ശാസ്ത്രീയമായ ദർശനമായതു കൊണ്ടാണ് സനാതനധർമ്മം ഇന്നും ഭാരതത്തിൽനിലനിൽക്കുന്നത്. കർമ്മത്തിനെന്ന പോലെ ജ്ഞാനത്തിനും, ജ്ഞാനത്തിനെന്ന പോലെത്തന്നെ ഭക്തിക്കും തുല്യസ്ഥാനം ,തുല്യപ്രാധാന്യം കൊടുത്തതുകൊണ്ടാണിത്.

എല്ലാം ഒന്നാണെന്നിരിക്കെ. ഏറ്റവും സ്ഥൂലമായതും ഏറ്റവും സൂക്ഷ്മമായതും അവസാനവിശകലനത്തിൽ നാദോര്ജ്ജമാണ്. കമ്പനസംഖ്യകളുടെ ഏറ്റക്കുറവുമാത്രമാണ് ആകെ വ്യത്യാസം എന്നറിഞ്ഞവർക്ക് എവിടെനിന്ന് എവിടേക്ക് മാറാനാവും.

**സാമവേദം**

വേദങ്ങളിൽ സാമവേദമാണ് ഞാനെന്നു പറഞ്ഞ വിഷ്ണുവിന്റെ ഉപാസകയായ എനിക്ക് സാമവേദമാണ് വ്യാഖ്യാനിക്കാൻ ഏറെ താല്പര്യം തോന്നിയത്.അതുകൊണ്ട് അതിനെ പൂർണ്ണമായും വ്യാഖ്യാനിച്ചു. കൂടാതെ നാലു വേദങ്ങളിലേയും മന്ത്രദ്രഷ്ടാക്കളായ ഋഷിമാരുടെ ലിസ്റ്റും ക്രോണോളജിയും തയ്യാറാക്കി കാലഗണനക്കു ശ്രമിക്കയും ചെയ്തു.

**ബാലസാഹിത്യം**

ഇന്നത്തെ അമ്മ,സുദർശന എന്ന രണ്ടു ബാലസാഹിത്യകൃതികളാണ് പ്രസിദ്ധീകരിച്ചിട്ടുള്ളത്. ആൻഡേഴ്സന്റെ ഫെയറിക്കഥകളുടെ മലയാളതർജ്ജമ (ബാല്യകാലത്തു ചെയ്തത്)അപ്രകാശിതമാണ്.

**ആത്മീയആത്മകഥ:**

**പാഥേയ**മെന്ന ആത്മകഥ 2003ലാണ് വെളിച്ചം കണ്ടത്. അത് സാധാരണ ജാഗ്രദ് അവസ്ഥകളിലുള്ള ഓർമ്മകൾക്കപ്പുറം സ്വപ്നത്തിലുള്ള ദർശനങ്ങൾക്കും യോഗദർശനങ്ങൾക്കും പൂർവ്വജന്മബന്ധം ഹേതുവായി സംഭവിക്കുന്ന ചില പ്രത്യേകഓർമ്മകൾക്കും ബന്ധങ്ങൾക്കും കൂടി സ്ഥാനം കൊടുത്തിട്ടുള്ള ആത്മീയആത്മകഥയാണ്. ഒരു വ്യക്തിയുടെ ആത്മകഥ സ്വജീവിതവും ചിന്തകളും സ്വപ്നങ്ങളും എല്ലാം ചേർന്നതാണ്. നാളും തീയതിയും ക്രോണോളജിയും വ്യക്തിജീവിതത്തിന്റെ ഏതു ഘട്ടത്തിലാണ് ഏതു ശക്തിയാണ് വ്യക്തിയിലുണർന്നത് എന്ന് സ്വയമറിയാനുള്ള ചില നാഴികക്കല്ലുകള് മാത്രമാണ്. നമ്മുടെ ചിന്തയാണ് നമ്മുടെ വാക്കുകളായും (വാമൊഴിയും വരമൊഴിയും)ക്രിയകളുമായി കേൾക്കപ്പെടുന്നതും കാണപ്പെടുന്നതും.അതുകൊണ്ട് സാഹിത്യകാരിയുടെ ആത്മകഥ അവരെഴുതിയ ഗ്രന്ഥങ്ങളിലുടനീളം പ്രതിഫലിക്കുന്ന ചിന്തകളും

സ്വപ്നങ്ങളുമാണ്. എന്റെ ജീവിതമാണ് എന്റെ ഗ്രന്ഥങ്ങളെന്നു സാരം.അവയെക്കൂടാതെ ഒരു അസ്തിത്വം എനിക്കുണ്ടാവാനിടയില്ല. പാഥേയത്തിന്റെ അവതാരിക ശ്രീ ആഷാ മേനോനാണ് എഴുതിത്തന്നത്. അന്ന് ഉണ്ടായ സൌഹൃദം ഇന്നും തുടരുന്ന ഒരമൂല്യ സൌഹൃദമായത് ഈശ്വരന്റെ രാശിചക്രചിത്രപടത്തിലെന്നോ എപ്പോഴോ രേഖപ്പെടുത്തിയ ഒരു നിമിത്തമാവണം.

അമേസോണിലൂടെ വന്ന രണ്ടു കൃതികളാണുള്ളത്.

Education in Ancient India.Valabhi & Nalanda Uty http://www.amazon.in/Education- Ancient-India- Universities ebook/dp/B00A7NFZZ0

നളന്ദവളഭിയൂണിവേഴ്സിറ്റികളുടെ പഠനരീതിയും അവയുടെ ചരിത്രവും നളന്ദയൂണിവേഴ്സിറ്റിക്കു മുമ്പേ നിലനിന്ന വളഭിയൂണിവേഴ്സിറ്റി എന്ന കേരളസർവ്വകലാശാലയുടെ പ്രാധാന്യവുമാണ് ഇത്. മലയാളത്തിലും എഴുതിവെച്ചിട്ടുണ്ട്. മലയാളത്തിലുള്ളത് പ്രസി ദ്ധീകരിച്ചിട്ടില്ല. കേരളത്തിലെ വല്ലഭരാജാവിന്റെ മക്കളാണ് വളഭിയൂണിവേഴ്സിറ്റിയിൽനിന്നുപോയി നളന്ദയൂണിവേഴ്സിറ്റി സ്ഥാപിച്ചതെന്നോ ,ബാലവർമ്മനെന്ന കേരളരാജാവിന് വംഗരാജാവിൽനിന്നു പരാജയം സംഭവിച്ചതു വരെ നളന്ദയുടെ നടത്തിപ്പും കേരളത്തിന്റെ വളഭി യൂണിവേഴ്സിറ്റിക്കുതന്നെയായിരുന്നുവെന്നും അധികമാർക്കും അറിവുണ്ടാവില്ല. ഇന്ത്യയിലെ യൂണിവേഴ്സിറ്റികളുടെ മാതൃകയിലാണ് ഇംഗ്ളീഷുകാര് ഓക്സ്ഫോഡും കേംബ്രിഡ്ജും സ്ഥാപി ച്ചതെന്നും അധികമാരും അറിഞ്ഞിരിക്കില്ല. ഇവയ്ക്കെല്ലാം മാതൃകയായിരുന്നത് വളഭിയൂണിവേഴ്സിറ്റിയും അതിന്റെ സഹോദരസ്ഥാപനമായ നളന്ദയുമായിരുന്നു. പഴയ ക്ഷേത്രങ്ങളോടനുബന്ധിച്ചുനടത്തിയിരുന്ന അഗ്രഹാരങ്ങളാണ് ഇത്തരം യൂണിവേഴ്സിറ്റികളിലെ വിദ്യാർത്ഥികളെ ഉരുവാക്കിയിരുന്നത്. വളഭിയൂണിവേഴ്സിറ്റി വര്ഷംതോറും 3000 കുട്ടികളെയാണ് വിവിധയൂണിവേഴ്സിറ്റികളിലേക്ക് ആചാര്യസ്ഥാനത്തിരിക്കാൻ സന്നദ്ധരാക്കി അയച്ചിരുന്നത്. നളന്ദയെപ്പോലെയും ഇതരഭാരതീയ യൂണിവേഴ്സിറ്റികളേയും പോലെ നാലു വശവും വിവിധവിഷയങ്ങൾ പഠിപ്പിക്കുന്ന ഗുരുകുലങ്ങളോടുകൂടിയ സംവിധാനം പെരുഞ്ചെല്ലൂരിലെ ആദ്യവളഭിയൂണിവേഴ്സിറ്റിയിലും, അവിടെനിന്നു രാജ്യഭ്രഷ്ടനാക്കപ്പെട്ട രാജവർമ്മന് സ്ഥാപിച്ച രണ്ടാം യൂണിവേഴ്സിറ്റിയായ വന്ദേരിയിലും കാണുന്നതാണ് എന്നെ ഏറെ ആകർഷിച്ചത്. വന്ദേരിയിലെ ആദ്യത്തെ 32 ഇല്ലങ്ങളും 33ആമതായി വന്ന

കാട്ടുമാടവും (ആകെ 33 ഭൂദേവന്മാർ) വന്ദേരി ഗ്രാമക്ഷേത്രമായ ഗോവിന്ദപുരത്തിന് ചുറ്റുമായി വടക്ക് ആഴ്‌വാഞ്ചേരിമുതൽ, തെക്ക് കാപ്പൂർ വരെ വിന്യസിച്ചിരുന്നു. ഇപ്പോഴതിൽ പല ഇല്ലങ്ങളും ഇല്ല. എന്നാലും സ്ഥലപ്പേരുകളെല്ലാം ഉണ്ട്. അവവെച്ചാണ് ഞാനീ മാപ്പ്(ചിത്രം) ഉണ്ടാക്കിയത്. 13ആം നൂറ്റാണ്ടിൽ പെരുമ്പടപ്പ സ്വരൂപം കൊച്ചിക്ക് പലായനം ചെയ്യുന്നതുവരെ അവ പലതും അവിടെത്തന്നെ ഉണ്ടായിരുന്നു (ഗ്രാമക്ഷേത്രത്തിനു ചുറ്റുമുള്ള അവയുടെ സ്ഥാനം . ചിത്രം കാണുക) .




കേരളചരിത്രത്തിന്റെ വിദ്യാഭ്യാസസമ്പ്രദായത്തിലെ നാഴികക്കല്ലുകളിലൊന്നായ വന്ദേരിയെക്കുറിച്ച് അധികപഠനങ്ങളൊന്നും ഉണ്ടായിട്ടില്ല. വന്ദേരി നാട്ടുകാരിയായ എന്റെ ചരിത്രത്തിലാകട്ടെ,സ്വാഭാവികമായി കടന്നുകൂടിയ നിരീക്ഷണങ്ങളാണ് ഇത്തരം കണ്ടുപിടുത്തങ്ങൾ.അവ ഇംഗ്ലീഷിൽമാത്രം വരേണ്ടവയല്ല. മലയാളത്തിലും വരണമെന്നുകരുതിയാണ് സപ്തസൈന്ധവമെന്ന കൃതി ഡിസി ബുക്സിനെ ഏല്പിച്ചത്. വളരെക്കാലം കഴിഞ്ഞും പ്രസിദ്ധീകരിക്കാത്തതിനാലാണ് തിരികെ വാങ്ങേണ്ടിവന്നത്.

http://www.amazon.com/Origin-Indians-their-Spacetime-ebook/dp/B00BPRF2A0

ഒരു ആമുഖവും 5 അദ്ധ്യായങ്ങളുമാണ് ഇതിലുള്ളത്. ഭാഷകൾക്കും ഭൂപ്രദേശങ്ങ ൾക്കും അതീതമായി ചിന്തിക്കേണ്ടതിന്റെ ആവശ്യകത ആമുഖത്തിലുണ്ട്. ദേശകാ ലങ്ങളിൽ,യൂറോപ്യരുടെ ഉത്ഭവവും അവരുടെ ഭാഷയുടെ വളർച്ചയുമാണ് ആദ്യാ ദ്ധ്യായത്തിലുള്ളത്. അതോടൊപ്പം നരവംശശാസ്ത്രപരവും ജനിതകപരവുമായ വസ്തുതകളും അനലൈസ് ചെയ്തിട്ടുണ്ട്. യൂറോപ്പും ഇന്ത്യയും തമ്മിലുള്ള ബന്ധ ത്തിന്റെ ആദിമമായ വേരുകളും ഇവിടെ തിരയുന്നുണ്ട്.

നാമെങ്ങനെയാണ് സ്വയം വിലയിരുത്തുന്നത്. രാഷ്ട്രമെന്ന നിലയിലാണോ, അതോ, ജനിതകപരമായ ബന്ധംകൊണ്ടാണോ, ഭാഷകൊണ്ടോണോ, മനു ഷ്യനിർമ്മിതമായ മതങ്ങളെക്കൊണ്ടാണോ. മനുഷ്യനെന്ന നിലയിലാണോ, ജൈവസമുദായത്തിലെ ഒരംഗമെന്ന നിലയിലാണോ. ഈ വിവിധകാഴ്ചപ്പാടു കളെക്കൊണ്ട് മനുഷ്യർതമ്മിലുണ്ടാവുന്ന വിടവുകളും ഭിന്നതകളും എങ്ങനെ ഏകതയായി,അദ്വൈതമായി നമുക്ക് കാണാനാവും.ഇതെല്ലാം ഇവിടെ ചർച്ച ചെയ്യുന്നു.

രണ്ടാം അദ്ധ്യായം ഇന്ത്യൻസംസ്കാരവും ഇവിടത്തെ ആരോഗ്യ (വൈദ്യശാ സ്ത്ര)രംഗത്തെ ചില പ്രത്യേകതകളുമാണ്. അനാത്മി എന്ന സംസ്കൃതവാക്കിൽനി ന്ന് ലാറ്റിൻപദമായ അനാത്തമിയും അതിൽനിന്ന് അനാറ്റമിയുമുണ്ടായി എന്ന് എത്രപേർക്കറിയാം. നഗരസംവിധാനത്തിലെ ശുചിത്വത്തെപ്പറ്റി ഹരപ്പയിലെ ഇന്ത്യക്കാരനുള്ള അറിവ് ഇന്നത്തെ ഇന്ത്യയിലുണ്ടോ എന്ന് ആലോചിക്കണം. മൂന്നാമദ്ധ്യായം ഇന്ത്യയിലെ ഗണിതമാണ്. എവറസ്റ്റ് ഇന്ത്യക്കാരിൽനിന്ന് പഠിച്ചറിഞ്ഞ പലതും (ത്രികോണമിതി,ജ്യാമിതി,മഹാചാപം എന്നിവയടക്കം) ഇന്ന് യൂറോപ്യരുടേതായി വ്യഖ്യാനിക്കപ്പെട്ടിരിക്കുന്നു.പണ്ട് ഗ്രീക്കുകാരും ഇങ്ങനെ ഭാരതത്തിൽനിന്ന് പഠിച്ചതിനെ അവരുടേതാക്കി മാറ്റിയിരുന്നു. നാലാമദ്ധ്യായം , മക്കർദോ എന്ന ഇംഗ്ലീഷുകാരൻകണ്ട സിന്ധിന്റെ ചരിത്രമാണ്. ഈ പുസ്തകത്തി ലാണ് ,ആദ്യമായി ഒരു വിദേശി ,അലക്സാന്ററുടെ കാലത്ത്,ഇന്ത്യയിലെ ഏറ്റവും പ്രബലമായ രാജവംശം മൂഷകവംശമാണ് എന്നു പറഞ്ഞിട്ടുള്ളത്.ഈ വംശത്തി ലെ പൂരു എന്ന പോറസ്സാണ് അലക്സാന്ററോട് ഝലംനദീതീരത്തുവെച്ച് ഏറ്റുമുട്ടി യത് എന്നും പറഞ്ഞിരിക്കുന്നു.ഈ പൂരുവാണ് പിന്നീട് അലക്സാന്റർക്ക് സമുദ്ര

യാനത്തിനുള്ള കപ്പലുകളുണ്ടാക്കിച്ചുകൊടുത്ത് പശ്ചിമതീരത്തുനിന്ന് യാത്രയാക്കിയത്. യൂറോപ്പിൽ പ്രചാരത്തിലുള്ള ,അലക്സാന്റരുടെ ഒരു ചിത്രം കപ്പലിന്റെ



ഡെക്കിൽനില്ക്കുന്ന അലക്സാന്റരുടേതാണ്.




ഇതേ മാതൃകയിലാണ് തൃപ്രയാറിലെ അലക്സാന്റരുടെ ദാരുപ്രതിമ പിൽക്കാലത്ത് ഞാൻകണ്ടെത്തിയത്. (കാലിന്റെ പൊസിഷനിലെ ചെറിയ വ്യത്യാസമുള്ള) തൃപ്രയാറിലെ അലക്സാന്റരുടെ പ്രതിമ , തൃപ്രയാറും പെരുവനം പൂരവും തമ്മിലുള്ള ബന്ധം, പെരുവനത്തെ പൂരുമഹർഷിപ്രതിമ, എന്നിവ ചരിത്രത്തിലെ വിട്ടുപോയ പല കണ്ണികളേയും വിളക്കിത്തീർക്കുന്നതാണ് എന്നാണ് എനിക്ക് അഭിപ്രായം.

അഞ്ചാംഅദ്ധ്യായം സുശ്രുതസംഹിതയിലൂടെ ഇന്ത്യയുടെ പഴയ പൈതൃകത്തെ കണ്ടെത്തുന്നു.

**ചരിത്രത്തിന്റെ ഇടനാഴിയിലൂടെ (corridors of time)**

ഇംഗ്ലീഷിലെഴുതിയ ഈ പുസ്തകത്തിന് ഏറെ കാലം പഴക്കമുണ്ട്. 1991-92ൽ അമേരിക്കൻഇന്റർനാഷണൽപബ്ലിഷേഴ്സ് ഇത് പ്രസിദ്ധീകരിക്കാനെടുത്തിരുന്നു. അന്ന് തുച്ഛമായ ഒരു തുകയാണ് അവരിതിന്റെ പ്രസിദ്ധീകരണത്തിനായി ചോദിച്ചത്.എങ്കിലും,ഡോ.ഉദയഭാനുവിന്റെ മോശമായ ആരോഗ്യസ്ഥിതി കാരണം അത്ര ചെറിയ ഒരു തുക കൊടുക്കാനും കൂടി ഞങ്ങൾക്കന്ന് സാധിക്കുമായിരുന്നില്ല. ഏറെക്കാലം കോൾഡ് സ്റ്റോറേജിലിരുന്ന്, ഒടുക്കം ട്രസ്റ്റ് രൂപീകരിച്ചതിന്റെ ഭാഗമായി ഓൺലൈനായി പ്രസിദ്ധീകരിക്കയാണുണ്ടായത്. ജ്യോതിശ്ശാസ്ത്രം,ഗണിതം,ചരിത്രം,പഴയകാലത്തെ ഗതാഗതമാർഗ്ഗങ്ങൾ, കാർട്ടോഗ്രാഫി,സുനാമി,ധൂമകേതു,ഭൂമികുലുക്കം മുതലായി പലതും ഇതിൽ ചർച്ചചെയ്തിട്ടുണ്ട്. ഫുണീഷ്യരുടെ ഉത്ഭവം കേരളത്തിലാണെന്നതിന്ന് നിരവധി തെളിവുകളും ഉദ്ധരിച്ചിട്ടുണ്ട്. വന്ദേരിയും മൂഷകരാജവംശവും യദുവംശവും അവരുടെ ക്രോണോളജിയും , ഉണ്ട്. ലോക ത്തിൽ സർവ്വവും അദ്വൈതമാക്കുന്ന,കിഴക്കും പടിഞ്ഞാറും,കലയും ശാസ്ത്രവും ,ആത്മീയതയും ഭൌതികതയും ഒന്നാവുന്ന മഹാദ്വൈതമാണ് ഇതിലും പ്രതിപാദ്യം.

**കൃഷിശാസ്ത്രസംബന്ധമായ ചരിത്രം**

പൃഥുവിന്റെ കാലം മുതലുള്ള ഗ്രാമപ്പഞ്ചായത്തുകളും,ഋഗ്വേദം,മനുസ്മൃതി ഇവയുടെ കാലത്തും മഹാഭാരതകാലത്തുമുള്ള ഗ്രാമണിയെന്ന ഗ്രാമസഭകളും വാത്മീകി രാമായണകാലത്തും ബൃഹദാരണ്യകകാലത്തുമുള്ള റിപ്പബ്ലിക്കുകളും ഇവയുടെ അർത്ഥശാസ്ത്രകാലത്തോളമുള്ള തുടർച്ചയും അക്കാലത്തെല്ലാം വിവരിക്കപ്പെട്ടിട്ടുള്ള കൃഷിസമ്പ്രദായങ്ങളും ,അവ സംഘകാലതമിഴകത്തും നിലനിന്നിരുന്നതിന്റെ തെളിവുകളും ശേഖരിച്ച് വിശദമായി പഠിച്ച് എഴുതിയ പുസ്തകമാണ് ഇത്. പുന്നയൂർക്കുളം പഞ്ചായത്തും പത്തുർപ്പടവുമടങ്ങിയ പ്രദേശത്തെ കോൾപുഞ്ചനിലത്തെ ആധാരമാക്കിയ ഒരു ഗവേഷണത്തിന്റെ പരിണതഫലമായിരുന്നു ഇത്. വൈദ്യശാസ്ത്രരംഗത്ത് പ്രവർത്തിക്കുന്ന ഒരാൾക്ക് ഇതിലെന്തു കാര്യമെന്നു പലരും വിചാരിക്കുന്നുണ്ടാവാം. എന്നാൽ കണ്ണുഉറന്നിരിക്കുന്ന സമൂഹപ്രതിബദ്ധതയുള്ള ഡോക്ടർക്ക് മനുഷ്യശരീരത്തിലെ പ്രതിരോധശേഷിയും പോഷകാംശവും കൂട്ടുന്ന ഭക്ഷണം(അന്നം)എത്രമാത്രം പ്രധാനമാണ് എന്ന് അറിയാതെ വയ്യ.ആയിരം മൾട്ടിസ്പെഷ്യാലിറ്റി ആസ്പത്രി കെട്ടിയാലും ഇവിടത്തെ രോഗങ്ങളെ ഇല്ലാതാക്കാനാവില്ല, വിഷാംശമില്ലാത്ത ,പോഷകമൂല്യമുള്ള അന്നവും വെള്ളവും വായുവും ഉറപ്പുവരുത്താത്ത പക്ഷം,ശുചിത്വനിയമങ്ങൾപാലിക്കാത്ത പക്ഷം എന്ന് അടിവരയിട്ടു പറയുന്നതാണ് എന്റെ ഈ ഗവേഷണഗ്രന്ഥവും.

ഭാരതത്തിന്റെ കൃഷിചരിത്രത്തെ നാലായി വിഭജിച്ചാണ് ഇവിടെ പഠനവിഷയമാക്കിയത്.

1,Prehistoric period upto BC 500
2.Historic period from BC 500 to AD 1400-1600
3.India under foreign influences From 1600-1946
4.Independent India –After 1946 till now.

ഇന്നത്തെ പ്രശ്നങ്ങളും അവയുടെ താരതമ്യപഠനവും അവയ്ക്ക് ചെയ്യാവുന്ന പരിഹാരങ്ങളും ഇതിലുണ്ട്.നല്ലൊരു കർഷകനായിരുന്ന എന്റെ അഛന്റെ (കെ.ജി.കരുണാകരമേനോൻ) ഓർമ്മകളാണ് ഇങ്ങനെ ഒരു ഗ്രന്ഥമെഴുതാൻ എന്നെ പ്രേരിപ്പിച്ചതെന്നു പറയാം.600 പേജ് വരുന്ന ഈ ഗ്രന്ഥം ഇംഗ്ലീഷിലാണ് എഴുതിയിരിക്കുന്നത്. ഓൺലൈന് പ്രസിദ്ധീകരണമാണ്. കൃഷിമന്ത്രി ശ്രീ മോഹനന് എന്തെങ്കിലും ചെയ്യാനാവുമെന്ന പ്രതീക്ഷയോടെ അയച്ചുകൊടുത്തി

രുന്നു.തൃശ്ശൂരിലെ കലക്ടറായിരുന്ന ശ്രീമതി എം.എസ്.ജയയ്ക്കും അയച്ചുകൊടു ത്തിരുന്നു.

**From a Pathologist's desk**http://www.scribd.com/doc/98649274
മെഡിക്കൽവിദ്യാഭ്യാസരംഗത്തെ പുനർന്നവീകരിക്കേണ്ടതിന്റെ ആവശ്യകത, എന്റെ പ്രൊഫഷണൽജീവിതത്തിലെ അനുഭവങ്ങളുടെ അടിസ്ഥാനത്തിലാണ് ഇവിടെ വിവരിച്ചിട്ടുള്ളത്. സമന്വയാത്മകമായ സമീപനത്തിന് ഗവണ്മെന്റിന യച്ച അപേക്ഷയും ഇതിലുണ്ട്.

**Quest for God and infinity.**http://www.scribd.com/doc/101963735
എന്റെ ആത്മീയആത്മകഥയായ പാഥേയത്തിൽനിന്ന് ആരംഭിച്ച്,ഗ്രെൻസ്റ്റെ ൽഡ് ടെലിപ്പതി പരീക്ഷണങ്ങളിലൂടെയും , വാസ്തുവിലൂടെയും,രാമാനുജന്റെ മാ ന്ത്രികചതുരങ്ങളിലൂടെയും ,ഐൻസ്റ്റൈന്റെ പ്രകാശകോണുകളിലൂടെയും മിസ്റ്റി ക്കൽസ്വപ്നങ്ങളിലൂടെയുള്ള ഗണിതസൌന്ദര്യമുള്ള ഈശ്വരാന്വേഷണത്തിന്റേയും വഴികളിലൂടെ ഈ പുസ്തകം സഞ്ചരിക്കുന്നു. ശാസ്ത്രം അംഗീകരിച്ച റിസർച്ച് മെത്തേഡുകളിലൂടെ മാത്രം നിരീക്ഷണപരീക്ഷണവിധേയമാക്കി,മെറ്റാസയൻസ് തലത്തിൽ തെളിയിക്കപ്പെട്ട മിസ്റ്റിക്കൽസ്വപ്നം പിന്നീട് സ്വപ്നമാണോ,അതോ ശാസ്ത്രമാണോ എന്ന ചോദ്യം അവശേഷിക്കുന്നു.

**Voice of Silence (A book on Women in sciences and women in Literature)**

രണ്ടുഭാഗമായിട്ടാണ് ഈ ഇംഗ്ലീഷ്പുസ്തകരചന. ആദ്യഭാഗത്ത് പണ്ടോരായുടെ പെട്ടി (ഒരു പത്തോളജിസ്റ്റിന്റെ ഡയറി),ശാസ്ത്രരംഗത്തും വൈദ്യശാസ്ത്രരംഗത്തു മുള്ള സ്ത്രീസാന്നിദ്ധ്യം, മുണ്ഡനവും Mundaneഉം (ഭൌതികം) എന്ന ചിലപ്പതികാര ത്തിലെ മാധവിയെക്കുറിച്ച ലേഖനം (ഡിപ്പാർട്ട്മെന്റ് ഓഫ് ഫോറിൻലാംഗ്വേ ജസ് .കൊച്ചിയൂണിവേഴ്സിറ്റിയിലവതരിപ്പിച്ചത്),ഇന്ത്യയിലെ പടിഞ്ഞാറൻതീര ത്തെ പ്രാദേശികഭാഷകളിൽ സ്ത്രീകളെ ചിത്രീകരിക്കുന്നത് (ഡിപ്പാർട്ട്മെന്റ് ഓഫ് ഫോറിൻലാംഗ്വേജസ് .കൊച്ചിയൂണിവേഴ്സിറ്റിയിലവതരിപ്പിച്ചത്),ഇന്ത്യയിലെ സ്വാതന്ത്ര്യസമരത്തിന്റെ കാറ്റുവീശിയകാലത്തെ സ്ത്രീസാന്നിദ്ധ്യം എന്നിവയാണ്.

രണ്ടാം ഭാഗം ബാലാമണിയമ്മയെക്കുറിച്ച് ഞാൻമലയാളത്തിലെഴുതിയവയുടെ യെല്ലാം ഇംഗ്ലീഷ് പരിഭാഷയുമാണ്..

## ചരിത്രം

1.http://www.scribd.com/doc/192171874/Discovery-of-Paleolithic-Cup-Markings-in-Kerala-Evidence-for-Human-habitation-26000-years-ago
2. http://youtu.be/i56ChEVGOSA Thriprayar with Alexander ;
https://www.scribd.com/doc/242242038/Alexander-in-Thriprayar-Temple-Evidences-for-Historians
എന്നിവ ഈയടുത്തകാലത്ത് കണ്ടുപിടിച്ചവയാണ്. സപ്തസൈന്ധവം എന്ന ചരിത്രകൃതിയെ ചെറിയ ചെറിയ ഭാഗങ്ങളാക്കി പ്രസിദ്ധീകരണത്തിനായി പലരും കൊണ്ടുപോകുന്നുണ്ട്. ഈയടുത്തകാലത്ത് ക്ഷേത്രങ്ങളിലൂടെയുള്ള ചരിത്രാന്വേഷണത്തിനായി ആർക്കിയോളജിക്കൽസൊസൈറ്റിയുടേയും വിവിധദേവസ്വം ബോഡുകളുടേയും അനുവാദത്തോടെ നടത്തിയ ഗവേഷ ണഫലം പൂർണ്ണമായി ഇതുവരെ പ്രസിദ്ധീകരിച്ചിട്ടില്ല. ചില ഭാഗങ്ങൾ മാത്രം ഓൺലൈനായി പ്രസിദ്ധീകരിച്ചിട്ടുണ്ട്.

## ഭക്തിസമ്പ്രദായം

സാന്ദ്രാനന്ദം,മധുരലയം,അമരസിന്ധു ,നാരായണീയംഭാഷാകാവ്യമായ യദുവല്ലഭഹാരമെന്നിവ ഭക്തിസമ്പ്രദായത്തിൽ പെടുത്താവുന്നവയാണ്. ഇവയെല്ലാം കവിതാരൂപമാണ്. എന്നാൽ പൂർണ്ണമായും ഗദ്യരൂപത്തിലുള്ള കൃഷ്ണഭക്തിസമ്പ്രദായഗ്രന്ഥമാണ്, കൃഷ്ണാ കാരുണ്യസിന്ധോ. ഇതിലെ ഉള്ളടക്കം സ്വപ്നേശ്വരഭാഷ്യസഹിതമായ ശാണ്ഡില്യഭക്തിസൂത്രം, നാരദഭക്തിസൂത്രം, തമിഴ്ആഴ്വാർമാരുടെ വിഷ്ണുഭക്തി കാവ്യസമ്പ്രദായം,ഇപ്രകാരം ഇന്ത്യയിലെ കൃഷ്ണഭക്തിസമ്പ്രദായത്തിന്റെ മുഴുവനും ചരിത്രവും പരിച്ഛേദവുമാണ്.

വേദാന്തവും ഉപനിഷത്തുക്കളും ഭക്തിസമ്പ്രദായത്തില്എന്ന ഭാഗത്ത് ആദിശങ്കരന്റെ വിഷ്ണുഭക്തി കൂടാതെ കൃഷ്ണോപനിഷത്തും രാധോപനിഷത്തും നാദബിന്ദൂപനിഷത്തും കൂടി ചേർത്തിട്ടുണ്ട്. വിരഹഭക്തിയും മധുരഭക്തിയും എന്ന ഭാഗത്ത് ഗോപികമാരെക്കുറിച്ച് ഉള്ള എല്ലാ പരാമർശങ്ങളും പരിശോധിക്കാനുള്ള ശ്രമം നടത്തിയിട്ടുണ്ട്. ഇതിലെ വിഭാഗങ്ങൾ:-

ഗോപികമാർ എഡി 500 വരെയുള്ള ചില കവികളുടെ രചനയിൽ

- ഹാലന്റെ ഹാലാസ്യസപ്തശതി (225 ബിസി- എഡി 225)
- കാളിദാസൻ(എഡി 378-455)
- ശ്യാമിളകൻ(കാളിദാസന്റെ സമകാലീനൻ)
- ഭാസൻ (എഡി 2-4 ശതകങ്ങൾ)

ഗോപികമാ ര് ഇതിഹാസസമ്പ്രദായത്തിൽ

- മഹാഭാരതം
- ഹരിവംശം
- ബ്രഹ്മവിഷ്ണുപുരാണങ്ങൾ

ഗോപികമാ ര് എഡി 500-1000 വരെയുള്ള കൃതികളിൽ

- തമിഴ് സാഹിത്യത്തിൽ
    - മുല്ലൈത്തിണൈയിലെ മായോൻ-സംഘകാലം
    - പരിപാടലിലെ തിരുമാൽ
    - ആഴ്വാർപ്രബന്ധങ്ങ ള്

- വൈകാരികകൃഷ്ണഭക്തി ഭാഗവതപുരാണത്തിനു ശേഷം
    - ആണ്ടാൾപാടിയ തിരുപ്പാവൈ
    - കബീറിന്റെ വിഷ്ണുഭക്തി
    - ജയദേവകവിയുടെ അഷ്ടപദി
    - നാരായണതീർത്ഥരുടെ ശ്രീകൃഷ്ണലീലാതരംഗിണി.

ഭാഗവതപുരാണത്തിലെ  ഭാഗവതധർമ്മം  ഹരിസ്വരൂപം നാരായണകവചം എന്നിവയും ചേർത്തിട്ടുണ്ട്.

ഇതും ഏറെക്കാലം ഡിസിയുടെ കോൾഡ് സ്റ്റോറേജിലിരുന്ന്, ഇപ്പോൾ ഗുരുവായൂരപ്പന്റെ സന്നിധിയിൽ,ഗുരുവായൂർദേവസ്വത്തിന്റെ പ്രസിദ്ധീകരണ വിഭാഗത്തിന്റെ കയ്യിലിരിക്കുന്ന കൃതിയാണ്.

## വിഷ്ണുസഹസ്രനാമം

മറ്റൊരു ഭക്തിസമ്പ്രദായകൃതി വിഷ്ണുസഹസ്രനാമമാണ്. ഇത് കേരളബുക്സ് കൊടുങ്ങല്ലൂരാണ് പ്രസിദ്ധീകരണത്തിന് കൊണ്ടുപോയിരിക്കുന്നത്.

**A NATION WHICH HAS BYPASSED ITS FATHER** http://www.scribd.com/ doc/230533024/

ഗാന്ധിയെക്കുറിച്ചാണ് ഈ പുസ്തകം. ഗാന്ധിയുടെ ദീർഘവീക്ഷണവും നിർമ്മമമായ സമീപനവും നിസ്വാർത്ഥമായ രാഷ്ട്രമീമാംസയും പലരും കണ്ടില്ലെന്നു നടിച്ചും വളച്ചൊടിച്ചും സ്വന്തതാല്പര്യങ്ങളെ സംരക്ഷിക്കുന്ന ഇക്കാലത്ത്, അദ്ദേഹത്തിന്റെ പ്രസക്തി രാഷ്ട്രപുനർനിർമ്മാണത്തില് എത്രത്തോളമാണെന്ന് വിചിന്തനം ചെയ്യുന്ന ഗ്രന്ഥമാണിത്. പ്രബുദ്ധഭാരതത്തിന് പ്രബുദ്ധപൌരത്വമല്ലാതെ മറ്റ കുറുക്കുവഴികളൊന്നുമില്ലെന്ന് ദീർഘദർശനം ചെയ്തിട്ടാണ് ഗാന്ധി തന്റെ എല്ലാ പ്രവർത്തനപരിപാടികളും ആസൂത്രണം ചെയ്തിരുന്നത്. ഇന്ന് നമുക്കില്ലാത്തതും ,വേണ്ടതും പ്രബുദ്ധപൌരന്മാരെയാണ് എന്ന സത്യം അദ്ദേഹത്തിന്റെ മാർഗ്ഗത്തിന്റെ ആധികാരികത ചൂണ്ടിക്കാണിക്കുന്നു.ഗാന്ധിയുടെ ക്രിട്ടിക്കുകൾക്കുള്ള മറുപടികളും ഈ ഗ്രന്ഥത്തിലുണ്ട്.

പുസ്തകരൂപത്തിൽ മലയാളത്തിലും ഇംഗ്ളീഷിലും പ്രകാശിതവും , ഓൺലൈനായി മാത്രം പ്രകാശിപ്പിച്ചവയും, ആനുകൂല്യങ്ങളിൽമാത്രം പ്രകാശിപ്പിച്ചവയും, ഇപ്പോഴും അപ്രകാശിതമായി കിടക്കുന്ന മലയാളം കൃതികളും എല്ലാം കൂടി എനി

ക്കുതന്നെ എണ്ണം അറിയാത്തവിധം വിപുലമായിരിക്കുന്നു. കഴിയുന്നത്ര ഓർത്തെടുത്ത് (പ്രധാനമായവ ഒന്നും വിട്ടുകളയാതെ) ചെറിയ ഒരു വിവരണമാണിവിടെ കൊടുത്തത്. ഇപ്രകാരം ഒരു വിവരണം വേണമെന്ന് ആവശ്യപ്പെട്ട ശ്രീ യു.ടി. രാജന് പ്രത്യേകം നന്ദി രേഖപ്പെടുത്തുന്നു.

## ആത്മാവെന്ന പുരാവസ്തു തേടി

ജ്ഞാനംകൊണ്ട് നാം ഈശ്വരനോടടുക്കുന്നു.നമുക്കറിയാവുന്നത് കയ്യളവ്, അറിയാനുള്ളതോ,കടലളവും.കയ്യളവു ജ്ഞാനം കൈക്കുടന്ന നിറയെ തീർത്ഥജലം. ആ തീർത്ഥജലം എല്ലാവർക്കും ഓരോരോ ഇറ്റ് തളിച്ചുകൊടുക്കാനാണ് ജ്ഞാനി തന്റെ വാത്മീകം വിട്ട് പുറത്തുവരാറുള്ളത്.

വൈദ്യശാസ്ത്രം പഠിപ്പിച്ചുതന്നതിനേക്കാൾ എത്രയോ മഹനീയവും സുന്ദരവുമാണ് മാനവജീവിതമെന്ന് സ്വന്തം ജീവിതമാണെന്നെ പഠിപ്പിച്ചത്. ശൈശവം മുതലേ,ഒരുപക്ഷേ,പിറക്കുന്നതിനു മുമ്പേ ,അമ്മയുടെ ഗർഭോദകശായിയായി കിടക്കുന്ന കലത്തേ,ഉള്ള ആത്മീയജീവിതത്തിന്റെ ഓര്മ്മകൾ,അനുഭവങ്ങൾ എന്നെ ഞാനാക്കിത്തീർത്തു. ശാസ്ത്രവും intuition എന്നു വിളിക്കാവുന്ന ഒരു മൂന്നാം തൃക്കണ്ണോ,ദിവ്യദൃഷ്ടിയോ തരുന്ന അനുഭവപാഠങ്ങളും തമ്മിലുള്ള ഹാർമ്മണിയുടെ ഉറവിടം ആത്മീയജീവിതമാണ്. ആത്മാവുതന്നെയാണ്. നവനവോല്ലേഖശാലിനിയായ പ്രജ്ഞ(പ്രതിഭ) ആത്മാവിലാണിരിക്കുന്നതെന്ന് അനുഭവത്തിൽനിന്നല്ലാതെ ,പുസ്തകത്തിൽനിന്ന് ഗ്രഹിക്കാനാവില്ല.എങ്കിലും, പുസ്തകങ്ങളിൽ, നാമുപയോഗിക്കുന്ന വാക്കുകളിൽ ആത്മസൂര്യന്റെ പ്രതിബിംബം പ്രതിഫലിച്ചേക്കാം.

കുട്ടിക്കാലം മുതലേ ,പുനർജന്മങ്ങളെക്കുറിച്ച് ധാരാളം കഥകൾകേട്ടിട്ടുണ്ട്. അനുഭവങ്ങൾ നിനച്ചിരിക്കാതെ ഉണ്ടായിട്ടുമുണ്ട്. ഒരു പുനർജന്മകഥയും കേൾക്കാത്ത കാലത്ത് ,ഏതാണ്ട് രണ്ടോമൂന്നോ വയസ്സുള്ളപ്പോൾ, തൃപ്രങ്ങോട്ട് രണ്ടായി പിളർന്നുനില്ക്കുന്ന ആലും അമ്പലവും കണ്ടതായി ഞാൻമുതിർന്നവരോട്

പറയാറുണ്ടത്രെ. അതെന്റെ ഒരു പൂർവ്വജന്മസ്മൃതിയായി അമ്മമ്മയും അമ്മയും കരുതി. പുനർജന്മത്തെക്കുറിച്ച റിസർച്ച് ഉൾപ്പെടെയുള്ള Altered states of consciousness ൽ പഠനം നടത്താനായി പാശ്ചാത്യനാട്ടിൽ, The National Institute of Health പ്രത്യേകം ഫണ്ടുകൾ കൊടുക്കുന്നുണ്ട്. പൂർവ്വജന്മസ്മൃതികളാൽ, ഈ ജന്മത്തിലെ ജീവിതവും വ്യക്തിത്വവും മഹനീയമാവുന്നു എന്നാണ് അവരുടെ നിഗമനം. ടെക്നോളജിയും സയൻസും മാത്രം പോരാ, ആത്മീയജീവിതവും വേണം.ഭൂമുഖത്തുനിന്ന് മനുഷ്യന്റെകഷ്ടപ്പാടുകളെ തുടച്ചുനീക്കാനെന്ന് അവരും പതുക്കെ കണ്ടെത്തിത്തുടങ്ങിയിരിക്കുന്നത് , യുക്തിയും ഗവേഷണഫലങ്ങളും വെച്ചുതന്നെയാണ്. തീവ്രമായ ആത്മീയാനുഭവം ഉണ്ടാവുന്ന വ്യക്തിയിൽ, തീവ്രമായ പ്രേമമുണ്ടാവുന്നു. ഈ പ്രേമം ഉണരുന്നത് യാതൊരുപാധിയേയും ആശ്രയിച്ചല്ല, അതീന്ദ്രിയവും അപൂർവ്വവും അമൂല്യവുമായ ആത്യന്തികപ്രേമമാണ ത്. ഇതിന്റെ ശക്തി വിവേകം,കാരുണ്യം,ത്രികാലാതീതമായ ജ്ഞാനം ,ദിവ്യ ബോധം ഇവയിലൂടെ ആത്മീയാനുഭവമുണ്ടായ വ്യക്തിയില് പ്രകടമാവുന്നു. ആ കമ്പനവേഗതയുടെ ഊർജ്ജം ആ വ്യക്തിയുടെ അടുത്തുചെല്ലുന്നവർക്കും മനസ്സി ലാവുന്നു.

ഒരൊററ മതമുണ്ടുലകിന്നുയിരാം പ്രേമമതൊന്നല്ലോ

പരക്കെ നമ്മെ പാലമൃതൂട്ടും പാർവ്വണശശിബിംബം

എന്ന് കവിപാടിയ അനശ്വരമായ വിശ്വപ്രേമമാണ് ആത്മാനുഭവം നേടിയ ജ്ഞാനിയുടെ ലക്ഷണം.ആ പ്രേമമാണ് നമ്മുടെ ആത്മപ്രകൃതിസ്വഭാവം. കാര ണം,നമ്മൾ ആത്മാവാണ്,ആത്മാവിന്റെ സഹജസ്വഭാവം പ്രേമമാണ്. ഒരു വ്യക്തിയോടുള്ള ശാരീരികമോഹമല്ല,പ്രപഞ്ചത്തോടുമുഴുവനുമുള്ള അടക്കാ നാവാത്ത തീവ്രമായ പ്രണയമാണ് ആത്മജ്ഞാനം.പക്ഷഭേദമില്ലാത്ത, കുല ങ്കഷമായ കണ്ണും മനസ്സും കൊണ്ട്,ശ്രദ്ധാപൂർവ്വം നിരീക്ഷണം ചെയ്ത്,കണ്ടെ ത്തിയ ഫലങ്ങളെ മനനം ചെയ്ത് ,യുക്തിഭദ്രമായ നിഗമനത്തിലെത്തുന്ന പ്രക്രി യയെ മാത്രമാണ് ശാസ്ത്രമെന്നു വിളിക്കാവുന്നത്. ഒരു നിരീക്ഷണവും പരീക്ഷ ണവും കൂടാതെ,മറ്റുള്ളവർ പറഞ്ഞത് ആവർത്തിച്ചുപറയുന്നതിന്ന് ശാസ്ത്രമെന്ന്

പേരു കൊടുക്കാനാവില്ല. സ്വപ്നാനുഭവമായാലും ആത്മീയാനുഭവമായാലും ഈ നിയമം ബാധകമാണ്.

സ്വപ്നവിശകലനം ഒരു ശാസ്ത്രമാണ്. സ്വപ്നത്തിന്റെ ഓരോ വിശദാംശവും ഓർത്തെടുക്കാനും ഓർത്തെടുത്തത് അപ്പപ്പോൾകുറിച്ചുവെച്ച് ഒരു സ്വപ്നജേർണ്ണലുണ്ടാക്കാനും സാധിക്കുന്നപക്ഷം നമുക്കുതന്നെ നമ്മുടെ സ്വപ്നങ്ങളെ ശാസ്ത്രീയമായി അനലൈസ് ചെയ്യാം. ഇതേ നിയമം ധ്യാനദർശനങ്ങൾക്കും ,രാഗചികിത്സയിലുപയോഗിക്കുന്ന visualization technique കൾക്കും ഉപയോഗപ്പെടുത്തുന്നു.

നാമെല്ലാവരും ആത്മാന്വേഷകരാണ്. സത്യാന്വേഷകരാണ്. എല്ലാവരുടെ ലക്ഷ്യവും ഒന്നാണ്. ലക്ഷ്യത്തിലെത്താനെടുത്ത മാർഗ്ഗവും ദിശയുമാണ്, വേഗതയിലുള്ള ഏറ്റക്കുറച്ചിലല്ല,പ്രധാനം. ജീവരാശിയോടു മുഴുവനും പ്രേമവും കാരുണ്യവുമുള്ള ഒരാത്മാവിന്റെ പ്രയാണമാർഗ്ഗവും ദിശയും എപ്പോഴും ശരിയായിരിക്കും. കാരണം,ആ പാത ഈശ്വരനാണ് തെരഞ്ഞെടുത്തത്. അത്തരം ചിത്തങ്ങളിലേക്ക് അദൃശ്യമായ ഈശ്വരശക്തി ജ്ഞാനമായി പ്രവഹിക്കുന്നു. പ്രേമവും ജ്ഞാനവും കൊണ്ട് സമ്പൂർണ്ണമായ ചിത്തത്തിന്റെ സഹജസ്വഭാവമാണ് മഹത്തായ ധർമ്മവും കർമ്മവും.സഹജീവികളോട് വെറുപ്പും ഹിംസാശീലവും വെച്ചുപുലർത്തുന്ന ജീവാത്മാക്കൾക്കാണ് മാർഗ്ഗവും ദിശയും പിഴച്ചുപോകാവുന്നത്.

ആവർത്തനാത്മകമായ പ്രപഞ്ചചക്രത്തിൽ,നമ്മുടെ ജീവിതത്തെ, -ഈ ജന്മവും അതീതജന്മങ്ങളും  ജാഗ്രത്,സ്വപ്നസുഷുപ്തതുരീയാവസ്ഥകളും ഉൾപ്പെട്ട ജീവിതത്തിന്റെ തുടർച്ചയെ,-നാം തന്നെ നിരീക്ഷിച്ച് പഠിക്കുക എന്നത് വിവേകവും ജ്ഞാനവുമുദിക്കുന്നതിന്റെ ഒരു ഘട്ടമാണ്.മാനസികസമ്മർദ്ദം കുറഞ്ഞ ശാന്തചിത്തത്തിലാണ് അത് സംഭവിക്കുക. അതലാന്തസമുദ്രം പോലെ ഇളകിമറിയുന്ന ചിത്തത്തിൽ ജ്ഞാനോദയം പ്രയാസമാണ്. മൌനവും ധ്യാനവും ധാരണയും ശീലിക്കുന്നത് മനസ്സിന് ശ്രദ്ധയും ശാന്തിയും വർദ്ധിപ്പിക്കാനും സ്വയം നിരീക്ഷിച്ച് വിശകലനം ചെയ്ത് ജ്ഞാനോദയം സംഭവിപ്പിക്കാനുമാണ്. മൌനവും ധ്യാനവും ഉള്ളവർക്ക് ജ്ഞാനവും ഉണ്ടാവുന്നു. ഇതുള്ളവരെമാത്രമാണ് ശങ്കരാ ചാര്യർ സംന്യാസിയെന്നു വിളിക്കുന്നത്. അവരിൽ മാത്രമാണ് യോഗിയുടെ ചിത്തവൃത്തിനിരോധം സംഭവിക്കുന്നത്. പണ്ട് കുടിപ്പള്ളിക്കൂടത്തിൽ പഠിക്കാന് പോകുന്ന

തിനെ നാനം മോനം (ജ്ഞാനം,മൌനം)പഠിക്കാൻപോവുക എന്നു പറഞ്ഞിരു ന്നത് ഈ ലക്ഷ്യമായിരുന്നു വിദ്യാഭ്യാസത്തിന്റേതെന്നതു കൊണ്ടാണ്. ഉപജീവനം മാത്രമല്ല,മനസ്സിന്റെ ശാന്തിയും സുഖവും ആനന്ദവും വിവേകവും കൂടിയാണ് വിദ്യാഭ്യാസത്തിന്റെ ലക്ഷ്യമെന്ന അറിവുള്ളവരായിരുന്നു നമ്മുടെ പൂർവ്വസൂരികളെല്ലാം.

ശാന്തമായ ഒരു സ്ഥലം തെരഞ്ഞെടുക്കുക.പ്രകൃതിരമണീയമായ വനമോ, കുന്നിൻപുറമോ,ഗുഹകളോ ,നദീതീരങ്ങളോ ആണ് പ്രാചീനമനുഷ്യർതെര ഞ്ഞെടുത്തത്. സ്വന്തം ഗൃഹത്തിലോ,ഫ്ലാറ്റിലോ ഒരു നിശ്ശബ്ദമായ മുറിയായാലും കുഴപ്പമൊന്നുമില്ല. പുറംലോകത്തിന്റെ ശബ്ദകോലാഹലങ്ങളിൽനിന്ന് നമ്മുടെ മനസ്സിനെ പൂർണ്ണമായും മോചിപ്പിക്കാനാണിത്. അതിന് ഏതു ചുറ്റുപാടു സഹാ യകമോ അത് സ്വീകരിക്കാം. ശാന്തമായ മന്ത്രങ്ങളോ, സംഗീതരാഗങ്ങളോ,നിറ ങ്ങളോ തെരഞ്ഞെടുക്കുന്നതും നന്ന്. പുറത്തുള്ള ഒന്നുമല്ല,അകത്തുള്ള മൊനമാ ണ് ധ്യാനവും ജ്ഞാനവുമെന്ന് മറക്കരുത്. ഏതു തിരക്കുപിടിച്ച സ്ഥലത്തും ,പുറ ത്തെ കോലാഹലങ്ങളിൽമുങ്ങിപ്പോകാതെ, ,അകത്ത് മനോഹരമായ ഒരു മൌ നത്തി ന്റെ ശാന്തി അനുഭവപ്പെടാറാവുമ്പോൾ,ലക്ഷ്യത്തിലേക്ക് നാം അതിവേഗം എത്തിക്കൊണ്ടിരിക്കയാണെന്നറിയാം.

ഓരോ ആത്മാവിലും അനേകം പൂർവ്വസ്മൃതികൾമറഞ്ഞുകിടക്കുന്നുണ്ട്. ഈ ജന്മത്തിലെ ഓർമ്മകളാവണമെന്ന് ഇല്ല. പലതും നാം പണ്ടേതോ ജന്മത്തില നുഭവിച്ചതാവാം. ചിലപ്പോൾ വരാനിരിക്കുന്ന ഭാവിയിൽസംഭവിക്കാനിരിക്കുന്ന പ്രവചനാത്മകസ്വപ്നങ്ങളുമാവാം. സ്വപ്നങ്ങളെ കുട്ടിക്കാലം മുതലേ നിരീക്ഷി ക്കുകയും ഓർത്തെടുത്ത് ഡയറിപോലെ എഴുതി സൂക്ഷിക്കുകയും ചെയ്യുന്നപക്ഷം, വ്യക്തമായ ഒരു ജീവിതചിത്രം കാലക്രമേണ തെളിഞ്ഞുവരും.സൈക്കിക്ക് ആർക്കിയോളജി (മാനസികമായ പുരാവസ്തുഗവേഷണം) കുട്ടിക്കാലത്തെ ഈ ജന്മത്തിലെ ഓർമ്മകളുടെ ഖനനത്തിൽനിന്ന് ,പഴയജന്മങ്ങളുടെ ഓര്മ്മകളി ലേക്കും കൂടി പ്രവേശിക്കുന്ന ഒന്നാണ്. ആ പ്രക്രിയയിലേക്ക് പ്രവേശിക്കുന്ന ജ്ഞാനി(യോഗി)യുടെ മനസ്സ് സ്വാഭാവികമായി ഈ സംസാരജീവിതത്തിന്റെ വേദനകളിൽനിന്ന് മുക്തി നേടുന്നു.ഇതിനെ ഇപ്പോൾ പാശ്ചാത്യനാട്ടിലെ

ഗവേഷകർ regressive healing എന്ന് വിളിക്കുന്നുണ്ട്. ഇന്ത്യയിലിതിന് സഹ സ്രാബ്ദങ്ങളുടെ പഴക്കമുണ്ട്. നാം നമ്മുടെതന്നെ അനേകം ജനനങ്ങളേയും ജീവിതങ്ങളേയും മരണങ്ങളേയും നിരീക്ഷിച്ചുകഴിയുമ്പോൾ, ഈ ശരീരമോ മനസ്സോ അല്ല,നശ്വരമായ വസ്തുക്കളൊന്നുമല്ല,അനശ്വരമായ ആത്മാവുമാത്ര മാണ് സത്യമായ നമ്മുടെ അസ്തിത്വം എന്നുളള അവബോധം ഉണ്ടായില്ലെങ്കി ലാണ് അത്ഭുതം. വാസ്തവത്തിൽ നാം ജനിക്കുന്നില്ല,മരിക്കുന്നുമില്ല. നമ്മുടെ അവബോധതലം മാറുകമാത്രമാണ് ചെയ്യുന്നത്.നമ്മുടെ അസ്തിത്വം ആത്മാ വാണ് എന്ന അവബോധം വളരെ ശക്തമായ ഒരു ദുഃഖശമനൌഷധമാണ്. Healing force ആണ്.കാലദേശങ്ങൾക്കും ജന്മമൃത്യുക്കൾക്കും സുഖദുഃഖങ്ങൾക്കും അതീതമായ അനശ്വരവും അനാദിയും അനന്തവും ആയ സ്വന്തം ആത്മാവിനെ സ്വയം ദർശിക്കാനുളള മാർഗ്ഗമാണ് യോഗചര്യ. അതൊരു ജ്ഞാനമാർഗ്ഗമാണ്.

നാം ആത്മാവാണെന്ന ഓർമ്മ സദാ ഉണ്ടായിരിക്കൽ-ബ്രഹ്മസിന്ധുവിലെ കണങ്ങളാണെന്ന ഓർമ്മ ഉണ്ടായിരിക്കൽ,-കണങ്ങളിലും ബ്രഹ്മസിന്ധുതന്നെ യാണുളളതെന്ന അവബോധം ,ആ വിശിഷ്ടമായ ഓർമ്മ എന്തുകൊണ്ട് എനിക്കു ണ്ടായി. എന്തുകൊണ്ട് ചിലർക്കുമാത്രം ഉണ്ടായി.ചിലർക്കെന്തുകൊണ്ട് ഉണ്ടാവു ന്നില്ല എന്നതാണ് ശാസ്ത്രം കണ്ടെത്താൻ ശ്രമിക്കുന്നത്. പൂർവ്വജന്മങ്ങളുടെ ഓർമ്മ വരിക എന്നുവെച്ചാൽ,ഭൂതകാലത്തിൽ ജീവിക്കുക എന്നോ ,വർത്തമാന കാലത്തെ മറക്കുക എന്നോ,ഇവിടത്തെ കർത്തവ്യങ്ങളെ വിസ്മരിക്കുക എന്നോ, ഭാവി കരുപ്പിടിക്കാനാവാതെ പോവുക എന്നൊന്നുമല്ല,അർത്ഥം.പൂർവ്വജന്മത്തിലെ നന്മതിന്മകളെപ്പോലും വിവേകപൂർവ്വം ഓർക്കുന്നത് ഈ ജന്മത്തെ കൂടുതല് സുന്ദ രവും ആസ്വാദ്യകരവും നന്മനിറഞ്ഞതുമാക്കുന്നു. ഈ ജന്മത്തിലെ നമ്മുടെ കർമ്മ ങ്ങൾ മഹനീയങ്ങളായിത്തീരുന്നു.മഹനീയചിന്തകളുടേയും കർമ്മങ്ങളുടേയും ഫലം നാമാഗ്രഹിച്ചാലും ഇല്ലെങ്കിലും ,മഹനീയമാവാതെ തരമില്ല. അങ്ങനെ നമ്മുടെ ഭാവിജീവിതത്തിലേക്ക് മഹനീയമായ വിദ്യാസമ്പത്തോടെ ,വിവേക ത്തോടെ നാം പ്രവേശിക്കുന്നു. ഇങ്ങനെയാണ് ഭൂതകാലത്തിലെ വിദ്യയുടെ വാസന വർത്തമാനത്തിലൂടെ നല്ല ഭാവിയെ സൃഷ്ടിക്കുന്നതിന് കാരണമാവു ന്നത്.ഇതാണ് നമ്മുടെ മാസ്റ്റർപ്ലാന് നാം തന്നെ തയ്യാറാക്കുന്ന വിധം.

ധ്യാനമെന്നാൽ,എന്തോ മതപരമായ ആചാരമാണെന്നാണ് പൊതുവേ പല രുടേയും തെറ്റിദ്ധാരണ. അറ്റമില്ലാതെ ചിലച്ചുകൊണ്ടിരിക്കുന്ന അനിയന്ത്രിതമായ മനസ്സിനെ ശാന്തമാക്കി ,മൌനമാക്കി,ആ നിശ്ശബ്ദാവസ്ഥയുടെ സൌന്ദര്യാനുഭവ വും ജ്ഞാനവും ഒപ്പം ആസ്വദിപ്പിക്കുന്ന ഒരനുപമമായ കലയാണ് ധ്യാനം.മനസ്സ് നിശ്ശബ്ദവും ശാന്തവുമാകുമ്പോളാണ് അത് പുറത്തെ വസ്തുക്കളിലുള്ള കടിഞ്ഞാണി ല്ലാത്ത ഓട്ടം നിർത്തി ,തന്നെത്തന്നെ നിരീക്ഷിക്കുന്ന ഒരു observer ,ആവുന്നത്. സ്വയം നിരീക്ഷിക്കുന്ന മനസ്സ് ,എല്ലാത്തിൽനിന്നും സ്വതന്ത്രമായി,മമതകളെല്ലാം വിട്ട്,കൂടുതലുയർന്ന ബോധതലത്തിലേക്ക് പ്രവേശിക്കുന്നു. അപ്പോഴാണ് മനസ്സിന്റെ പ്രധാനപ്പെട്ട രണ്ടു ശക്തികൾ,അതിന്റെ പൂർണ്ണതയിലെത്തുന്നത്.

1. ഗ്രാഹ്യശക്തി(cognition)
2. സ്മൃതി അഥവാ ഓർമ്മശക്തി(memory)

ഈ രണ്ടുശക്തിയും ധ്യാനമെന്ന കലയിലൂടെ മനസ്സിന് വർദ്ധിപ്പിക്കാനാവുന്നു. ഏതു രീതിയിലുള്ള വിദ്യാഭ്യാസത്തിനും ഇവ ആവശ്യമാണെന്ന് പ്രത്യേകിച്ച് പറയേണ്ടതില്ലല്ലോ.പൂർവ്വജന്മസ്മൃതി വരിക എന്നത് മനസ്സിന്റെ മുമ്പുണ്ടായിരുന്ന ധ്യാനകലയുടെ ഫലമായിട്ടാണ്.ധ്യാനിക്കുക എന്നാൽ,ബോധി ഉണരുക, ഓർമ്മ ശക്തി കൂടുക എന്നാണർത്ഥം.അവയില്ലാത്ത മനുഷ്യൻ മനുഷ്യനാവുന്നത് വെറും രൂപം കൊണ്ടു മാത്രമാണ്.മനസ്സിന്റെ വിഭൂതിയില്ലാത്ത മനുഷ്യനെങ്ങനെ പൂർണ്ണ മനുഷ്യനാവും.

പത്മാസനത്തിലിരുന്നാലേ ധ്യാനിക്കാനാവൂ എന്നു കരുതരുത്.ഏതുവിധത്തി ലിരുന്നാലും ,കിടന്നാലും,നിന്നാലും ,നടന്നാലും ആൾക്കൂട്ടത്തിനിടയില് ജീവിച്ചാലും ധ്യാനിക്കാനാവും. കാരണം ധ്യാനിക്കുന്നത് ശരീരമല്ല,മനസ്സാണ്. ശബ്ദങ്ങൾ നിറഞ്ഞ പ്രപഞ്ചത്തിലെ,സംസാരത്തിനു നടുവിലിരുന്ന്,നടുവിൽജീവിച്ച്, അതി മനോഹരമായ ധ്യാനത്തിന്റെ മൌനവും ശാന്തിയും സൌന്ദര്യവും ജ്ഞാനവും നുകരാനാവും .ഏകാഗ്രതയാണ് ധ്യാനത്തിന്റെ സ്വഭാവം. മനസ്സ് ഏകാഗ്രമാവു മ്പോളാണ് മനുഷ്യന് അറിവും ഓർമ്മശക്തിയും ആനന്ദാനുഭവവും കിട്ടുന്നത്. ഇതാണ് യോഗചര്യയുടെ ഉദ്ദേശം. അതൊരു മതപരമായ ചടങ്ങല്ല. ഭാരത

ത്തിലെ ജ്ഞാനികൾ ആവിഷ്കരിച്ച ഒരു സമഗ്രവിദ്യാഭ്യാസപദ്ധതിയുടെ മാർഗ്ഗമാണ്.

ധ്യാനത്തിന്റെ ഓരോ മുഹൂർത്തവും പവിത്രമാണ്. നാം ശ്വസിക്കുന്ന ഓരോ ശ്വാസവും (പ്രാണ) പവിത്രമാണ്. നമ്മുടെ ഓരോ ദർശനവും അനുഭവവും പവിത്രമാണ്. കാരണം,ആ മുഹൂർത്തങ്ങളോരോന്നും നമ്മെ സാധാരണ ദൈനന്ദിനജീവിതത്തിന്റെ വികാരവിചാരങ്ങളിൽനിന്നും ദ്വന്ദ്വങ്ങളിൽനിന്നും കലഹങ്ങളിൽനിന്നും മോചിപ്പിച്ച് ,ഉയർന്ന ആത്മീയജീവിതത്തിന്റെ അദ്വൈതത്തിലേക്കും മൌനത്തിലേക്കും ,പ്രപഞ്ചത്തോടുമുഴുവനുമുള്ള പ്രേമത്തിലേക്കും ഉയർത്തുന്നു. നിരീക്ഷണവസ്തുവും നിരീക്ഷകനും മനസ്സുതന്നെയാകുന്ന അദ്വൈതത്തിന്റെ ആനന്ദാനുഭവമാണ് നമ്മെ പവിത്രരാക്കുന്നത്. ആ പവിത്രാനുഭൂതിദർശനങ്ങളിൽനിന്നാണ് എന്റെ എല്ലാ സാഹിത്യശ്രമങ്ങളും കൃതികളും സംഗീതഗവേഷണവും ഉണ്ടായിട്ടുള്ളത്. ഞാനെഴുതിയവയിൽ ഹാഡ്കോപ്പിയായി പ്രസിദ്ധീകരിച്ചവ ഓൺലൈനായി പ്രസിദ്ധീകരിച്ചവയേക്കാളും കുറവാണ്. അപ്രകാശികകൃതികളേക്കാളും കുറവാണ്.ഹംഫ്രി ഓസ്മോണ്ട് പറയുന്ന ഒരു വാക്യം ഇവിടെ സ്മരിക്കുന്നു. The beauties of Shakespeare എന്ന വാള്യം കണ്ടപ്പോൾ സാമുവല് ജോൺസണ് ചോദിച്ചുവത്രെ, where are the other ten volumes എന്ന്. ഒരു പുസ്തകം മറ്റൊന്നിന്റെ തുടർച്ചയായിട്ടാണ് ഞാനെഴുതാറുള്ളത്.കാരണം ഒരു ചിന്തയുടെ തുടർച്ചയാണ് അടുത്ത ചിന്ത . ഓരോ പുസ്തകവും ജീവിതത്തിന്റെ,ആത്മീയദർശനങ്ങളുടെ,ഗവേഷണപരമ്പരകളുടെ ഒരു തുടർച്ചയാണെന്നു കാണാം. ഓരോ ഗ്രന്ഥവും എനിക്കെന്റെ ജീവിതമാണ്. ജീവിതത്തിലെ ഓരോ ഘട്ടമാണ്.ഓരോ നാഴികക്കല്ലാണ്.ഇങ്ങനെ ഒരനുഭവം എനിക്ക് തരാനാവാം എന്റെ ആവർത്തിക്കുന്ന ശൈശവസ്വപ്നം എന്നോടൊപ്പം ജീവിതത്തിലുടനീളം സഞ്ചരിച്ചിട്ടുള്ളത് എന്ന് ഞാനറിയുന്നു.

എപ്പോഴാണ് എന്റെആത്മാവ് അനശ്വരമായ തന്റെ യഥാർഥരൂപം വിട്ട് നശ്വരമായ ഈ ശരീരം സ്വീകരിക്കാൻ നിശ്ചയിച്ചത്. അതിന് സ്വയം തന്റെ ചുറ്റുപാടുകളേയും മാതാപിതാക്കളേയും തെരഞ്ഞെടുക്കാന് സാധിച്ചിരുന്നുവോ. എന്തിനാണ് ഈ ജന്മവും ഈ ശരീരവും ഈ സംസാരജീവിതാനുഭവങ്ങളും

സ്വീകരിച്ചത്.ഏതെങ്കിലും ലക്ഷ്യത്തിനാണെങ്കിൽ,ആ ലക്ഷ്യം സാധിച്ച എന്നറിയാൻ അതിന് ഈ പുതിയ ശരീരത്തിലിരുന്നുകൊണ്ടുസാധിക്കുമോ. ലക്ഷ്യം സാധിച്ചുകഴിഞ്ഞാല്,ജീർണ്ണവസ്ത്രം പോലെ ഉപയോഗശൂന്യമായ ഈ ശരീരമെന്ന കൂട് ഉപേക്ഷിച്ച് ആകാശമാർഗ്ഗങ്ങളിലേക്ക് പറന്നുപോകാനും , പിന്നീട്,മറ്റൊരു ധർമ്മാനുഷ്ഠാനം സാധിക്കാനായി പുതിയൊരു ദേഹമെടുക്കാനും അതിന് സ്വയം സാധിക്കുമോ. അതോ,അസ്വതന്ത്രമായി,കർമ്മബന്ധങ്ങളുടെ ശക്തിയായ കുത്തിയൊലിപ്പില് എവിടെയെങ്കിലും ചെന്നുവീഴുമോ. ഇത്തരം ചോദ്യങ്ങൾക്കെല്ലാം ഇന്ത്യൻഫിലോസഫി ശാസ്ത്രീയമായി,യുക്തിയുക്തമായി വിശകലനം ചെയ്ത് ഉത്തരം തരുന്നുണ്ട്.

അമ്മയുടെ ഗർഭത്തിൽ,ഒരു ശരീരത്തിലേക്കു പ്രവേശിക്കുന്നതിനും എത്രയോ മുമ്പോ നാം ജനിക്കേണ്ട ചുറ്റുപാടുകളെ നാം തെരഞ്ഞെടുത്തിട്ടുണ്ട്. നമ്മുടെ ജനനം ഒരു യാദൃഷികസംഭവമോ,അപകടമോ അല്ല. നമ്മുടെ ജീവിതത്തിന്റെ സമ്പൂർണ്ണമായ പ്ലാൻ തയ്യാറാക്കുന്നതിൽ,നമ്മുടെആത്മാവിന് വഴികാട്ടികളായും ഗുരുക്കന്മാരായും ,പ്രേമമൂർത്തികളായി ,കാരുണ്യശാലികളായി ,പൂർവ്വാത്മാക്കളുണ്ട്. നമ്മുടെ ജീവിതനാടകം പൂർണ്ണമായി രൂപപ്പെടുത്തി സംവിധാനം ചെയ്തത് നമ്മളും അവരും ചേർന്നാണ്.പൂർണ്ണമായും തിരക്കഥ,സംഭാഷണം എഴുതി തയ്യാറാക്കി നാം തന്നെ സംവിധാനം ചെയ്ത ഒരു ദൃശ്യശ്രാവ്യകലയാണ് നമ്മുടെ ജീവിതം. അതിലൊരു യാദൃഛികതയുമില്ല,യാദൃഛികതയുണ്ടെന്ന് ഓരോ ഘട്ടത്തിലും തോന്നിക്കുന്ന അനേകം സംഭവങ്ങളുടെ ശൃംഖലാരൂപത്തിലുള്ള തുടർച്ചയുണ്ട്.പലരും ഇതിനെ വിധിയെന്നു പറയാറുണ്ട്.നേരത്തെ തയ്യാറാക്കി വിധിക്കപ്പെട്ട നമ്മുടെ പ്ലാനെന്നാണ് അതിനർത്ഥം.

ജനനത്തിനുമുമ്പേ,നമ്മുടെജീവിതത്തിൽ വരാനിരിക്കുന്ന പ്രധാനസംഭവങ്ങളേയും, മുഹൂർത്തങ്ങളേയും ,പ്ലാനിങ്ങ് ഘട്ടത്തിൽതന്നെ നാം ദർശിച്ചിട്ടുണ്ട് എന്നതാണ് സത്യം. ധ്യാനമുഹൂർത്തങ്ങളിൽ,അവയുടെ ഓർമ്മ നമുക്ക് ദർശനരൂപമായി വീണ്ടും ലഭിക്കുന്നു.ചിലപ്പോൾ,സ്വപ്നങ്ങളിലോ സുഷുപ്തിദർശനങ്ങളിലോ ആവാം, അല്ലെങ്കിൽ ഒരു കാരണവും കൂടാതെ പെട്ടെന്നുദിക്കുന്ന ഓർമ്മയായിട്ടാവാം ഈ ബോധിയുടെ ഉണർച്ച. നാം ജീവിതത്തിൽ കണ്ടുമുട്ടാനിരിക്കുന്ന പ്രധാനവ്യക്തിക

ളേയും പഴയ ജന്മങ്ങളിലെ ആത്മസുഹൃത്തുക്കളേയും ,നാം സന്ദർശിക്കാനിരിക്കുന്ന സ്ഥലങ്ങളേയും ,ജീവിക്കാൻപോകുന്ന ചുറ്റുപാടുകളേയും നാം ആദ്യമേ അറിഞ്ഞിട്ടുണ്ട്. ചില നാമങ്ങള് കേൾക്കുമ്പോൾ,സ്ഥലങ്ങളേയോ വ്യക്തികളേയോ കാണുമ്പോൾ,നമുക്കുണ്ടാവുന്ന ഡിജാവൂ ( Déjà vu)വികാരം ,ഞാനിതെവിടെയോ കണ്ടിട്ടുണ്ട്,കേട്ടിട്ടുണ്ട് എന്ന സ്മൃതി ,ഇപ്രകാരമുള്ള പൂർവ്വജ്ഞാനം കൊണ്ടാണ്.എല്ലാത്തിനും ഓരോ കാരണമുണ്ട്.കാരണം കൂടാതെ കാര്യം സംഭവിക്കുന്നില്ല. അതുകൊണ്ടുതന്നെ യാദൃച്ഛികത അഥവാ coincidence എന്നൊന്ന് ജീവിതത്തിലില്ല.യാദൃച്ഛികത എന്നു തോന്നിപ്പിക്കുന്നത് നമ്മുടെ ഓർമ്മക്കുറവു കൊണ്ടാണ്. ധ്യാനധാരണാശക്തിക്കുറവുകൊണ്ട് മാത്രമാണ്.വിധിയുടെ മാർഗ്ഗത്തില് യാദൃച്ഛികതകളില്ല. Coincidence ഇല്ല, ഇല്ല,synchronicity യേ ഉള്ളു, അത്, psychological synchronicity മാത്രമല്ല, astronomical synchronicity കൂടിയാണെന്ന് ആധുനികശാസ്ത്രലോകം തിരിച്ചറിഞ്ഞുതുടങ്ങിയിരിക്കുന്നു.

ഓരോ ജീവിക്കുമുണ്ട് അതിന്റേതായ ഒരു ജീവിതവും ,അതിന്റേതായ ഒരു പ്ലാനും. നമുക്കെന്നപോലെ എല്ലാ ജീവികൾക്കുമുണ്ട് ,സർവ്വജീവജാലങ്ങൾക്കുമുണ്ട്, ഒരു ഇച്ഛാശക്തിയും സ്വാതന്ത്ര്യവും .നാം കണ്ടുമുട്ടുന്ന ജീവിതങ്ങളെയെല്ലാം ,കണ്ടുമുട്ടാനും പരിചയപ്പെടാനും നാമെന്നപോലെ,നമ്മെ കാണാനും പരിചയപ്പെടാനും അവരും തെരഞ്ഞെടുക്കപ്പെട്ടിരിക്കയാണ്. അതിനുള്ള പ്രതിബന്ധങ്ങളും , സാഹചര്യങ്ങളും ,വിജയപരാജയങ്ങളുമെല്ലാം നാം ജനിക്കുന്നതിനുമുമ്പേ തീരുമാനിക്കപ്പെട്ടിരിക്കുന്നു.വിധിയും സ്വതന്ത്രമായ ഇച്ഛാശക്തിയും ഒന്നിച്ചുതന്നെ പ്രവർത്തിക്കയും പരസ്പരം സംവദിക്കയും പരസ്പരം സഹകരിക്കയും ചെയ്യുന്നുണ്ട്. അവ വിരുദ്ധമല്ല,പരസ്പരപൂരകങ്ങളാണ്. ഓരോ കർമ്മത്തിനും ഒരു പ്രതികർമ്മമുണ്ട് എന്നത് ന്യൂട്ടൺപ്രവചിക്കുന്നതിന്നുമുമ്പേ അറിഞ്ഞ ജനതയാണ് ഭാരതത്തിലുള്ളവർ. കർമ്മസിദ്ധാന്തം ഈ അറിവിൽനിന്നുണ്ടായതാണ്. പിതൃഋണവും ഋഷിഋണവുമെല്ലാം കർമ്മസിദ്ധാന്തത്തിന്റെ മറുവശമാണ്. കർമ്മം നമുക്ക് പഠിക്കാനുള്ള അവസരമാണ്. സ്നേഹവും കരുണയും എല്ലാ കുറ്റങ്ങൾക്കും കുറവുകള്ക്കും മാപ്പുകൊടുക്കാനുള്ള മനസ്ഥിതിയും പ്രായാഗികജീവിതത്തിൽ കൊണ്ടുവരാനുള്ള അവസരമാണ് കർമ്മഗതി തരുന്നത്. ഏതോ അതീതജന്മങ്ങളില്,നാം ബാക്കിവെച്ച കടങ്ങളെല്ലാം തീർക്കാനും ,പ്രവൃത്തികളെല്ലാം മുഴുവനാക്കാനും ഉള്ള അവ

സരമാണ് ഈ ജീവിതം ,ഈ പുതിയ ജന്മം. ഇന്ത്യയിൽ മാത്രമല്ല,ഇസ്രായേലിലും കർമ്മത്തിന്റെ ഈ സന്ദേശമുണ്ടായിരുന്നു. വിതച്ചത് കൊയ്യുമെന്ന ബൈബിളിലെ വചനം ഇതാണ് സൂചിപ്പിക്കുന്നത്. ഓരോ കർമ്മത്തിനും ,ഓരോ വാക്കിനും മാത്രമല്ല,ഓരോ വിചാരത്തിനും കൂടി അതിന്റേതായ പ്രതിഫലമുണ്ട്.. നമ്മുടെ കർമ്മത്തിനും വാക്കിനും ചിന്തക്കും നമ്മളാണ് ഉത്തരവാദികൾ.അതിനുള്ള ഫലം അനുഭവിക്കുമ്പോൾ മറ്റൊരാളെ കുറ്റപ്പെടുത്തിയിട്ട് കാര്യമില്ല. കർമ്മഫലമെന്നു പറയുന്നത് ഒരു ശിക്ഷയല്ല,(punishment) ഒരു ശിക്ഷണം (Teaching learning experience) ആണ് എന്ന് ആദ്യമേ മനസ്സിലാക്കണം. മാതാപിതാക്കൾ, ഗുരുനാഥന്മാർ,മുതിർന്നവര് എന്നിവര് നമുക്ക് തരുന്നത് ശിക്ഷയല്ല,ശിക്ഷണമാണ് എന്നു ഗ്രഹിക്കുമ്പോൾ മാത്രമാണ് നമ്മള് പക്വതയാർജ്ജിക്കുന്നത്.വളർച്ച പ്രാപിച്ച സമ്പൂർണ്ണവ്യക്തിത്വങ്ങളായി പ്രപഞ്ചത്തെയാകെ സ്നേഹിക്കാന് കഴിയുന്നവരായി തീരുന്നത്.

മനുഷ്യജന്മം സ്വീകരിക്കുന്നത് സ്നേഹിക്കാനും സേവിക്കാനും സഹായിക്കാനും പൂർണ്ണവികാസം പ്രാപിക്കാനുമാണ്.വെറുക്കാനും ദ്രോഹിക്കാനും അല്പത്വത്തിലേക്ക് വീഴാനുമല്ല. സംസാരജീവിതത്തിലെ ദുഃഖവും സുഖവും പ്രതിസന്ധിഘട്ടങ്ങളുമെല്ലാം നമുക്ക് പൂർണ്ണവികാസം പ്രാപിക്കാനുള്ള അവസരങ്ങൾമാത്രമാണ്.ഈ ജീവിതം നമുക്ക് ആരും തന്ന ശിക്ഷയല്ല,നമ്മുടെ ആത്മാവുതന്നെ തന്റെ പൂർണ്ണവികാസത്തിനായി തെരഞ്ഞെടുത്ത ശിക്ഷണമാർഗ്ഗമാണ്.അതീത ജന്മങ്ങളിൽ നാം ദരിദ്രരായും ധനികരായും,വ്യത്യസ്തമതക്കാരായും ,വിവിധരാജ്യക്കാരായും,സ്ത്രീയായും പുരുഷനായും ,വ്യത്യസ്തഭാഷ സംസാരിക്കുന്നവരുമായി ജനിച്ചിട്ടുണ്ട് എന്നിരിക്കെ ,ഇവയെല്ലാം താൽക്കാലികമാണെന്നിരിക്കെ, അവയിൽചിലതിനോട് മാത്രം സ്നേഹവും ചിലതിനോടു വെറുപ്പും എങ്ങനെ തോന്നാനാണ്. കർമ്മം ആത്യന്തികമായ ധർമ്മത്തിന്റെ പ്രകാശനമാണ്.കർമ്മഫലം ആ ധർമ്മത്തിന്റെ അനിവാര്യമായ ഫലപ്രാപ്തിയും. To every action there is an equal and opposite reaction എന്ന അനിവാര്യമായ പ്രപഞ്ചനിയമത്തിന്റെ പ്രായോഗികതലമാണ് നമ്മുടെ കർമ്മസിദ്ധാന്തം. എങ്കിലും പലപ്പോഴും ഈശ്വരാനുഗ്രഹം എന്ന ഒന്ന് കർമ്മത്തേയും കർമ്മഫലത്തേയും മാറ്റിമറിക്കാറുണ്ട്. ഒരുപക്ഷേ, ആ ഈശ്വരാനുഗ്രഹവും പൂർവ്വകൃതമായ സല്കർമ്മഫലമല്ലെന്ന് എങ്ങനെ പറയാനാ

വും. അതും ജീവിതത്തിന്റെ . Master Planൽ ആദ്യമെ കുറിച്ചിട്ടതാവണമെന്നാണ് എന്റെ അനുഭവപാഠം.

ഭാഗവതത്തിലൊരു കഥയുണ്ട്. ചിത്രകേതു എന്ന രാജാവിന് പുത്രന്മാരുണ്ടായില്ല. അംഗിരസുമുനിയുടെ പ്രഭാവം കൊണ്ട് വളരെക്കാലത്തിനുശേഷം ആറ്റുനോറ്റ് ഒരു മകനുണ്ടായി.ആ പുത്രനോടും പുത്രനെ പ്രസവിച്ച റാണിയോടും രാജാവിന് സ്വാഭാവികമായും മമത കൂടിക്കൂടിവന്നു. ഇതുകണ്ട് അസൂയതോന്നിയ സപത്നി മാരെല്ലാം കൂടി കുഞ്ഞിനെ വിഷം കൊടുത്തുകൊന്നു.ദുഃഖിതനായ രാജാവിന്റെ ദയനീയാവസ്ഥകണ്ട് അംഗിരസ്സിനും നാരദനും മനസ്സലിഞ്ഞു. അവർ,നിന്റെ പുത്രൻ മരിച്ചിട്ടില്ല.ജീവനോടിരിക്കുന്നു എന്നു സമാധാനിപ്പിച്ചു.അവന്റെ ആത്മാവി നെ രാജാവിന് കാണിച്ചുകൊടുത്തു.രാജാവ് പുത്രാത്മാവിനെ നോക്കി മകനോ എന്നു വിളിച്ചു കരഞ്ഞതുകേട്ട പുത്രാത്മാവ് ,നിങ്ങൾ എന്റെ ഏതുജന്മത്തിലെ ഏതു പിതാവാണ് എന്നു ചോദിച്ചു.അപ്രകാരം രാജാവിന്റെ പുത്രശോകവും മമ തയും തീർന്നു എന്നാണ് കഥ. ഇത് ഇന്ത്യയിലെ പഴയ കഥ.ഇനി യൂറോപ്പിലെ പുതിയ കഥ പറയാം.

**സീമന്തിനിയുടെ കഥഃ**

തിയോഡോർ ഫ്ലോർണേ (1854-1920)എന്ന സ്വിസ് പ്രൊഫസറുടെ സൈക്കോ അനാലിസിസ് റൂമിലേക്ക് സൌത്ത് ജനീവയിലെ ഹെലീന സ്മിത്തിനെ ഭർത്താ വ് ചികിത്സക്ക് കൊണ്ടുവന്നു. അവൾക്ക് സോംനാമ്പുലിസമുണ്ട്. സ്വപ്നത്തിൽ , താൻ പതിനാലാം നൂറ്റാണ്ടിൽ,അറേബിയയിലെ ഒരു ഷേയ്ക്കിന്റെ മകളായി ജനിച്ചെന്നും 1402ൽ ചന്ദ്രഗിരിക്കോട്ട കെട്ടിയ ശിവ്റൌക്ക് നായിക്കിനെ പ്രണ യിച്ച് പതിനൊന്നാമത്തെ റാണിയായി വിവാഹം കഴിച്ചെന്നുമാണ് അവളുടെ കഥ. ഉണരുമ്പോളെല്ലാം ഹെലീനയായും ഉറങ്ങിയാൽ രാജപത്നിയായും ഉള്ള ഇരട്ടജീവിതം. ഉറങ്ങുമ്പോൾ പറഞ്ഞതൊന്നും ഉണരുമ്പോൾ ഓർമ്മയില്ല.പഴയ ജന്മത്തിലെ പേര് സീമന്തിനി.ഭർത്താവിനോട് തീവ്രമായ പ്രണയമായിരുന്നു, ജീവിതം വളരെ സന്തുഷ്ടമായിരുന്നു. നാട്ടിലെ ഉത്സവങ്ങളും ഭാഷയും ചന്ദ്ര ഗിരിക്കോട്ടയിലെ വിഭവസമൃദ്ധവും ഐശ്വര്യപൂർണ്ണവുമായ ദാമ്പത്യജീവിതവും ,ഐരേയഗണപതിരാമനെന്ന രാജഗുരുവും - ഓരോന്നും വ്യക്തമായി ഓർത്ത്

അവൾ പറഞ്ഞു. ഉറക്കത്തിൽ ,എഴുതാനായി കടലാസും പെന്നും കൊടുത്തപ്പോൾ സ്വന്തം പേരെഴുതിയത് സീമന്തിനി എന്ന് ബ്രാഹ്മിലിപി ഭാഷയിലായിരുന്നു. ആദ്യം അവളേതോ സങ്കല്പകഥ മെനയുകയാണെന്നും, എവിടെയോ വായിച്ചത് പറയുകയാണെന്നുമെല്ലാം ഫ്ലോർണേ കരുതി. എന്നാൽ,ഹെലീനയോ കുടുംബത്തിലാരെങ്കിലുമോ ഇന്ത്യയിലേക്കു വരികയോ,ഇത്തരം കഥകൾ കേൾക്കുകയോ, വായിക്കുകയോ,ഭാഷയോ ലിപിയോ പരിചയപ്പെടുകയോ ചെയ്തിരുന്നില്ല. വിജയനഗരം 15ആം നൂറ്റാണ്ടിലാണ് ചന്ദ്രഗിരിക്കോട്ട പണിതത് .1402ൽ ബുക്കന് രണ്ടാമനാണ് രാജാവ്.അദ്ദേഹത്തെ ചില ലിഖിതങ്ങളിൽ ശിരിബുക്കൻ, തിരിബുക്കനെന്നെല്ലാം പറയുന്നുണ്ട്.അതാവുമോ സീമന്തിനിയുടെ ശിവ്റൌക്ക് നായിക്ക് എന്ന് ഫ്ലോർണേ സംശയിച്ചു. ഇതെല്ലാം ഹെലീന ശക്തമായി നിഷേധിച്ചു. ബുക്കനല്ല ശിവ്റൌക്ക് നായിക്ക്. പിന്നെ ആര്. യാദൃഛികമായി എന്നു തോന്നാവുന്ന വിധം, ഫ്ലോർണേക്ക് ഡോ.മാർലസ്സിന്റെ 6 വാള്യമുള്ള ഇന്ത്യാചരിത്രം കിട്ടി. അതിൽ ഒരേ ഒരു വാചകം. ആ വാചകത്തിൽ ഫ്ലോർണേയുടെ കണ്ണ് ഉടക്കിപ്പോയി. 1401ൽ,സൌത്ത് കർണ്ണാടകത്തിനും ,മലബാറിനുമിടയിലുള്ള ചന്ദ്രഗിരിപ്പുഴയോരത്ത് ശിവ്റൌക്ക് നായിക്ക് എന്ന രാജാവ് ഒരു കോട്ട പണിതു എന്നാണ് വാചകം. അദ്ദേഹമായിരിക്കണം സീമന്തിനിയുടെ കഥാനായകനെന്ന് ഫ്ലോർണേ മനസ്സിലാക്കി. തന്റെ ഭർത്താവ് മരിച്ചപ്പോള് സർവ്വാഭരണഭൂഷിതയായി , പട്ടുവസ്ത്രമണിഞ്ഞ് , ചിതയിലേക്ക് പ്രവേശിച്ച അനുരാഗിണിയായ സതി സീമന്തിനിയുടെ സ്വപ്നകഥക്ക് ഈ ഒറ്റ വാചകം മാത്രമായിരുന്നു തെളിവായി കലാശിച്ചത്. ഹെലീനയെന്നല്ല, അക്കാലത്ത് യൂറോപ്പിലെ പലരും മാർലസ്സിന്റെ ഇന്ത്യാചരിത്രം കണ്ടിട്ടോ കേട്ടിട്ടോ ഉണ്ടായിരുന്നില്ല. അവിശ്വസനീയമെന്നു തോന്നാവുന്ന ഈ കഥ (ചരിത്രം)പാശ്ചാത്യവൈദ്യശാസ്ത്രരംഗത്ത് ഒട്ടേറെ മാറ്റം വരുത്തി. തിയോഡോർഫ്ലോർണേയായി പുനർജ്ജനിച്ച ശിവ്റൌക്ക് നായിക്കിനെ സീമന്തിനിയുടെ ആത്മാവ് വീണ്ടും കണ്ടുപിടിക്കുകയായിരുന്നുവോ.

**വെയ്സിന്റെ കഥകള്:-**

ഫ്ലോറിഡയിലെ മിയാമിയിൽ വെയ്സ് ഇൻസ്റ്റിട്യൂട്ടിന്റെ മേധാവിയാണ് ഡോ. ബ്രയൻവെയ്സ്. സ്പിരിചൽ സൈക്കോതെറാപ്പിയും റിഗ്രഷന് തെറാപ്പിയും

നടത്തുന്ന പ്രശസ്തനായ സൈക്കോളജിസ്റ്റ്. അദ്ദേഹത്തിന്റെ പുസ്തകങ്ങളെല്ലാം ബെസ്റ്റ് സെല്ലേഴ്സ് ആണ്. കുട്ടികൾക്ക് പൂർവ്വജന്മസ്മൃതിയുണ്ടെന്നും വളരുമ്പോള് പലരും അതു മറക്കുന്നതാണെന്നുമുള്ളതിന് അദ്ദേഹം അനവധി ഉദാഹരണങ്ങ ൾ പറഞ്ഞിട്ടുണ്ട്. ഒരിക്കലൊരമ്മ തന്റെ മകന്റെ കുട്ടിക്കാലത്തുണ്ടായ ഒരത്ഭുത കരമായ പ്രവൃത്തിയെക്കുറിച്ച് അദ്ദേഹത്തോടു പറഞ്ഞു.മൂന്നുവയസ്സുള്ള കാലത്ത് അവരുടെ വളർത്തുനായ മരിച്ചു.അമ്മ കുഞ്ഞിനെ നായ കിടക്കുന്ന മുറിയിലിരു ത്തി ശവം മറവുചെയ്യാനും മറ്റുമായി ആരുടെയെങ്കിലും സഹായം തേടാനായി പുറത്തേക്കു പോയി. തിരിച്ചുവന്നപ്പോള് കണ്ട കാഴ്ച അവരെ അത്ഭുതപ്പെടുത്തി. നായയെ അടിതൊട്ടുമുടിവരെ വെണ്ണപുരട്ടി ,ആകെ ബാൻഡേജു ചെയ്ത് വെച്ചിരിക്കയാണ് വെറും മൂന്നുവയസ്സുള്ള കുട്ടി. നീയെന്താണീ ചെയ്തിരിക്കുന്നത് എന്ന് അമ്മ ചോദിച്ചു. ഒന്നുമില്ലമ്മേ, അവള് തീർച്ചയായും സ്വർഗ്ഗത്തിൽത്തന്നെ എത്തുമെന്ന് ഞാൻ ഉറപ്പുവരുത്തിയതാണ് എന്നായിരുന്നു മറുപടി.

പിന്നീട് ഒരു സുഹൃത്താണ് അമ്മയോടു പറഞ്ഞത്, കഴിഞ്ഞ ജന്മം നിന്റെ മകൻ ഈജിപ്തിലായിരിക്കാം ജനിച്ചതെന്ന്. അവരാണ് സ്വർഗ്ഗയാത്ര എളുപ്പവും ഉറപ്പു മാക്കാനായി നായയേയും മറ്റു വളർത്തുമൃഗങ്ങളേയും എണ്ണപുരട്ടി ബാൻഡേജിടു ന്നത്. ആ സുഹൃത്ത് ഒരു പുസ്തകമെടുത്ത് ഈജിപ്തുകാരുടെ സമ്പ്രദായം ചിത്ര സഹിതം കാണിച്ചുകൊടുത്തു. അമ്മ കുഞ്ഞിനോട് ചോദിച്ച അതേ ചോദ്യം ഡോക്ടറും അവനോടുചോദിച്ചു.(അന്നവന് 20 വയസ്സായിട്ടുണ്ട്).നായ മരിച്ചാ ലെന്താണ് ചെയ്യേണ്ടതെന്ന് അവൾ മരിച്ച ഉടനെ ഞാനോർത്തു എന്നായിരുന്നു ഉത്തരം. അവളുടെ ആത്മാവ് ശരീരത്തിനുപരി നിന്നിരുന്നു. അതിന്റെ സ്വർഗ്ഗ യാത്ര ഉറപ്പാക്കാൻ ഇതേ വഴിയുള്ളു എന്ന് എനിക്കറിയാമായിരുന്നു.

കാരി വില്യംസ് എന്ന സാഹിത്യകാരൻ ന്യൂയോർക്കിലെ ഒരു ഡോക്ടറുടെ ഇരട്ട ക്കുട്ടികളുടെ കഥ വെയ്സ്സിനോടു പറഞ്ഞു. ഒരിക്കൽ ഡോക്ടറും ഭാര്യയും കുട്ടികള് ഏതോ അപരിചിതഭാഷ സംസാരിക്കുന്നത് കേട്ടു.അത് ശൈശവത്തി ൽ സാധാരണ കുട്ടികള്കൊഞ്ചിപ്പറയുന്ന ഭാഷയായിരുന്നില്ല.നന്നായി വികാസം പ്രാപിച്ച ഏതോ ഭാഷയായിരുന്നു.അതിലെ വാക്കുകളൊന്നും മാതാപിതാക്കൾ അതിന്നുമുമ്പ് കേട്ടിരുന്നില്ല. കൊളംബിയ യൂണിവേഴ്സിറ്റിയിലെ ലിംഗ്വിസ്റ്റിക്ക്

ഡിപ്പാർട്ടുമെന്റുമായി അവര് ബന്ധപ്പെട്ടു.അവിടത്തെ പ്രൊഫസർ കുട്ടികള് സംസാരിച്ചത് പ്രാചീന അരാമൈക്ക് (ARAMAIC)ഭാഷയാണെന്നു സ്ഥിരീകരിച്ചു. ക്രിസ്തുവിന്റെ കാലത്ത് പാലസ്തീനിൽ പ്രചുരപ്രചാരമായിരുന്നതും പിന്നീട് നഷ്ടപ്പെട്ടതും സിറിയയിലെ ഏതോ ഒരു ഗ്രാമത്തില് വളരെ കുറച്ചുപേര് മാത്രം ഇപ്പോഴറിയുന്നതുമായ ഭാഷ ,ഈ കുട്ടികളെങ്ങനെ പഠിച്ചു ,അതും ന്യൂയോർക്കിൽ ജനിച്ചുവളർന്നവർ. പൂർവ്വജന്മസ്മരണയെ ലിംഗ്വിസ്റ്റിക് ഡിപ്പാർട്ടുമെന്റിനും വൈദ്യശാസ്ത്രം പടിച്ച ഡോക്ടർക്കും,സാഹിത്യകാരനും അങ്ങനെ വിശ്വാസമായി.

**കാൾ ഗുസ്താവ് യുങ്ങ് ബാസിലിഡസ്സിന്റെ പുനർജന്മമോ.**

അലക്സാന്റ്രിയയിലെ ബാസിലിഡസ് എന്ന ഓമനത്തൂലികാനാമത്തിലാണ് യുങ് തന്റെ Seven sermons to the dead എഴുതിയത്. എഡി 125-140ൽ ജീവിച്ച നോസ്റ്റിക് ഋഷി ബാസിലിഡസ്സിന്റെ പേരാണ് ഈ തൂലികാനാമം.നോസ്റ്റിക് എന്നത് സംസ്കൃതത്തിലെ നാസ്തികപദത്തിനുതുല്യമായ ഒരു പദമാണ്. ആദ്യത്തെ sermonൽത്തന്നെ ശൂന്യംഅഥവാ ശൂന്യതയെക്കുറിച്ചാണ് യുങ് പറയുന്നത്. ശൂന്യമെന്നാൽശൂന്യതയല്ല,പൂർണ്ണതയാണെന്ന് അദ്വൈതവേദാന്തിയെപ്പോലെ വേദകാലഋഷിമാരെപ്പോലെ യുങ്ങും കണ്ടെത്തുന്നു. എല്ലാ സംഘർഷവും എല്ലാ ചിന്തയും അവസാനിച്ച നിർദ്വന്ദ്വമായ പൂർണ്ണലയാവസ്ഥയാണത്. സർവ്വവ്യാപിത്വമുള്ള അതിലാണ് സർവ്വപ്രപഞ്ചവും സർവ്വചിത്തവും ലയം പ്രാപിച്ചിരിക്കുന്നത്. ഇതിന്റെ സിംബലായി പുരാതന ഭാരതീയഋഷിമാരുപയോഗിച്ച മണ്ഡലചിത്രങ്ങൾ അദ്ദേഹവും ഉപയോഗിച്ചു. വാഗ്ദത്തഭൂമിയിലെത്താനാവാതെ പാതിവഴിയിൽ മരിച്ചുവീണ മോസസ്സിനോട് ഫ്രൂയിഡിനേയും, വാഗ്ദത്തഭൂമിയിൽപ്രവേശിച്ച ജോഷ്വയോട് യുങ്ങിനേയും ഉപമിക്കുന്നത് യുങ് ഈ അദ്വൈതഭൂമികയിലെത്തിയതു കൊണ്ടാണ്. മണ്ഡല രൂപങ്ങളിലൂടെ തന്റെ അനുഭവം ശാസ്ത്രീയമായി യുക്തിഭദ്രമായി ശിഷ്യരിലേക്ക് യുങ് കൈമാറുന്നു. അത്തരം ഗുരുശിഷ്യസംവാദംകൊണ്ട് തന്റെ ആത്മീയാനുഭവം ശിഷ്യർക്കുംപകർന്നുകൊടുക്കാനാകുമെന്ന് അദ്ദേഹം മനസ്സിലാക്കി. ഉപനിഷദ കാലത്തെ ഗുരുശിഷ്യസംവാദം പോലെ അദ്ദേഹം ഗ്രന്ഥം രചിച്ചു. ഇത് പാശ്ചാത്യ സൈക്കോളജിയിലെ പുതിയ ഒരു കാൽവെയ്പ്പായി.Memoirs,dreams,and Revelations എന്ന

തന്റെ ആത്മകഥയിൽ മാനവരാശിയുടെ മുഴുവനും ആദിപ്രരൂപമായ Archetype-(Colective consciousness)-ശിഷ്യരിലേക്ക് യുങ് സംക്രമിപ്പിച്ചു.

ഫ്രോയിഡ് ഒരു Irrelevant Rationalist (യുക്തിയില്ലാത്ത യുക്തിവാദി) ആണെങ്കിൽ,യുങ് supremely Rational antirationalist (പരിമിതയുക്തിബോധമുള്ള യുക്തിവാദവിരോധി) ആയിരുന്നു.ബ്ലവാട്സ്കി,റുഡോൾഫ് സ്റ്റെയിനര് ഇവരുടെ പോലുള്ള spiritualist(ആത്മീയവാദി) ആയിരുന്നിട്ടും അദ്ദേഹം scientific psychologist ആയിട്ടാണ് അറിയപ്പെട്ടത്.എങ്കിലും തന്റെ എല്ലാ ആത്മീയാനുഭവങ്ങളും തന്റെ Red book ൽ,അദ്ദേഹം സത്യസന്ധമായി എഴുതിവെച്ചു. ഡിസംബർ 1916നും ഫെബ്രുവരി 1917നും ഇടയിലുള്ള മൂന്നു സന്ധ്യകളിലായിട്ടാണ് 7 sermons എഴുതിയത്. ഇത്,മറ്റേതെങ്കിലും പുസ്തകം വായിച്ച് അറിവുകിട്ടുന്നതിനു മുമ്പായിരുന്നു.സ്വന്തം സഹജാനുഭവജ്ഞാനമായിരുന്നു.ഇതിന്റെ ഫലം 1945-1952 കാലത്ത്,ഏതാണ്ട് 30 വർഷം കഴിഞ്ഞ് –നാഗ് ഹെമ്മിഡി ലൈബ്രറി എന്നപേരിൽ മേലേ ഈജിപ്തിലെ ( upper Egypt ) നോസ്റ്റിക് കോഡെക്സ്(Gnostic codex ) മുഴുവനും പ്രസിദ്ധപ്പെടുത്തി സംരക്ഷിക്കുക എന്ന കർമ്മത്തിലാണ് കലാശിച്ചത്. Gnostikoy (അനുഭവജ്ഞാനം) അഥവാ ദർശനം( revelation ) വ്യക്തിത്വത്തെ പൂർണ്ണമായും ഒരുന്നതതലത്തിലേക്ക് വളർത്തുമെന്നും ഉയർത്തുമെന്നും ( Transformation) ആ മാറ്റം ഏതോ ചില നിഗൂഢസത്യങ്ങളെ കണ്ടെത്താനും സംരക്ഷിക്കാനുമുള്ള നിയോഗമാണെന്നും സാരം. മനുഷ്യാത്മാവിന്റെ ഏറ്റവും നിഗൂഢമായ തലങ്ങളെ ഖനനം ചെയ്യുന്ന പുരാവസ്തുഗവേഷകരാണ് തത്വചിന്തകരും സത്യാന്വേഷികളും. കർമ്മസിദ്ധാന്തവും പുനർജന്മസിദ്ധാന്തവും അതിന്റെ വിശകലനവും എല്ലാം ഈ Archeologist of the human soul ന് കടന്നുപോകേണ്ട വഴികളാണ്. ഉപനിഷദൃഷിമാരെല്ലാം ജാഗ്രദ്,സ്വപ്ന,സുഷുപ്തിഅനുഭവങ്ങളെ വിശകലനം ചെയ്തിട്ടുണ്ട്. ബാർഡോ അവസ്ഥകളെ വിശകലനം ചെയ്തിട്ടുണ്ട്. അതുതന്നെയാണ് ഇപ്പോഴത്തെ ആധുനികശാസ്ത്രരംഗത്തും വെയ്സ്സിനെപ്പോലെ ചിലരെങ്കിലും ചെയ്തുതുടങ്ങിയിരിക്കുന്നത്.കർമ്മഫലത്തെ പക്വതയോടെ അനുഭവിക്കാനും വരാനിരിക്കുന്ന ഫലങ്ങളെ സല്കർമ്മം കൊണ്ട് സ്വയം മാറ്റാനും വേണ്ടി ആത്മാക്കൾ പുനർജ്ജനിക്കാമെന്ന് വെയ്സ്സ് കരുതുന്നു.

1992ൽ ഗലീലിയോവിനെ ഭൂമി ഉരുണ്ടതാണെന്നു പറഞ്ഞ കുറ്റത്തിൽനിന്ന് വത്തിക്കാനിലെ പോപ്പ് വിമുക്തനാക്കി. പന്ത്രണ്ടര വർഷം നീണ്ട വിചാരണക്കു ശേഷമായിരുന്നു ഈ കുറ്റവിമുക്തി. 1772ൽ 200 വർഷം മുമ്പ് ഐസക് ന്യൂട്ടണ് ഗലീലിയോ പറഞ്ഞത് സത്യമാണെന്നു തെളിയിച്ച ശേഷം .360 വർഷം മുമ്പ് താനറിഞ്ഞ സത്യം വിളിച്ചുപറഞ്ഞതിന് 1992ൽ ഗലീലിയെ പാപമുക്തനായെന്ന് . ഇവിടെ ബ്രയൻവെയ്സ് ചിന്തിക്കുന്നു.ഗലീലിയോ മരിച്ച് പിന്നത്തെ വർഷം ന്യൂട്ടന്റെ ജനനം ,ഗലീലിയോ ന്യൂട്ടനായി പുനർജ്ജനിച്ച് തന്റെ സത്യം സത്യമാണെന്ന് തെളിയിച്ചതാവാം. വീണ്ടും വത്തിക്കാനിലെ പോപ്പായി ജനിച്ച് സ്വയം കുറ്റവിമുക്തനാക്കിയതാവാം.

മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസമെന്താണ്.കാമുകന്റേയും സംഗീതജ്ഞന്റേയും ലോകങ്ങൾക്ക് ,കെമിസ്റ്റിന്റേയും ശാസ്ത്രജ്ഞന്റേയും ലോകത്തിൽനിന്നുള്ള അകലം എത്രയാണ്. ആ ലോകങ്ങൾ തമ്മിലൊരു പാലം പണിയുന്നത് അസാദ്ധ്യമാണോ.ആംഗ്ലോകത്തോലിക്കുകളും മക്കൌകുരങ്ങന്മാരും തമ്മിലും താറാവുകളും പ്രിമിര്റീവ് മെത്തോഡിസ്റ്റുകളും തമ്മിലും ഉള്ള ലോകങ്ങളുടെ വ്യത്യാസത്തേക്കാളും ആഴം കൂടും എന്നും ഒരിക്കലും പാലം പണിയാനാവില്ലെന്നുമാണ് ആൽഡസ് ഹക്സ്ലിയുടെ അഭിപ്രായം. (The gulf that separates the lovers,say,or the musicians world from the world of the chemist is deeper ,more uncompromisingly unbridgeable than that which divides Anglo-catholics from Macaws or geese from primitive Methodists .we cannot walk over from one of their worlds to other. )

പാലം കെട്ടാനാവാത്ത,ചാടിക്കടക്കേണ്ട ആഴക്കയങ്ങൾ പ്രേമം,സംഗീതം,കല എന്നിവക്കും യുക്തി,ശാസ്ത്രം എന്നിവക്കും തമ്മിലുണ്ടെന്ന അഭിപ്രായം ശരിയല്ല. ഇന്ത്യക്കും ലങ്കക്കുമിടയിലെ സമുദ്രം ഹനുമാന് ചാടിക്കടക്കാം.രാമന്ന് സേതു കെട്ടി നടന്നുതന്നെ കടക്കാം. മനസ്സിലെ ആ സേതുബന്ധനം മനോഹരാനുഭൂതിയാണ്.അത് നടക്കുന്നത് മസ്തിഷ്കത്തിലെ കോർപ്പസ് കലോസം രണ്ടു മസ്തിഷ്കാർദ്ധഗോളങ്ങളേയും സമഞ്ജസമായി ഇണക്കുന്നതുകൊണ്ടാണ്. ഒരേ സമയം കവിതക്കാരിയും സംഗീതരസികയും ശാസ്ത്രജ്ഞയും യുക്തിവാദിയുമായിരിക്കാ

നാവുമെന്ന് എന്നെ പഠിപ്പിച്ചത് എന്റെ മനസ്സുതന്നെയാണ്. എന്റെ ജീവിത മാണ്. അവയൊന്നും വേറിട്ടുനിൽക്കുന്ന ദ്വീപുകളല്ല. എന്റെ ആത്മാവിന്റെ തന്നെ വിവിധാംശങ്ങളാണ്. വിഭിന്നമുഖങ്ങളാണ്, വ്യത്യസ്തഭാവാനുഭൂതികളാണ്. ഹിമ വും ജലവും നീരാവിയും കണ്ടാല് വ്യത്യസ്തമെന്നു തോന്നും .പക്ഷേ, വാസ്തവ ത്തിൽ, ഒന്നാണ്. അവയിലെ വ്യത്യാസം അവയി ലെ മോളിക്യൂളുകളുടെ കമ്പന വ്യത്യാസം മാത്രമാണ്. (vibration frequencyയിലെ വ്യത്യാസം)വീണക്ക് പല vibration frequencyകളും പുറപ്പെടുവിക്കാനറിയാം. അതുപോലെ ഒരേ ആത്മാ വിൽത്തന്നെ കലയും ശാസ്ത്രവും യുക്തിയും പ്രേമവും മിസ്റ്റിസിസവുമുണ്ട്.എല്ലാ കമ്പനവും പുറപ്പെടുവിക്കാനാവുന്ന വീണയാണ് ആത്മാവ്.ആ ആത്മാവാണ് ഞാനെന്ന അറിവും അനുഭവവുംമാത്രമാണ് എന്റെ മൂലധനം.

ഇന്ത്യയിലെ പ്രാചീനജനത, സൂര്യോദയത്തിനു മുമ്പുണർന്ന് ,പ്രകൃതിരമണീയ മായ നദീതീരത്തോ കുന്നിൻചെരിവിലോ ഉദിച്ചുയരുന്ന സൂര്യനെ ദർശിച്ച് ,തണു ത്ത ജലത്തിൽ കുളിച്ച് ഈശ്വരധ്യാനം ചെയ്യുന്നവരായിരുന്നു. പ്രകൃതി തന്നെയാ ണ് ഈശ്വരന്റെ സാന്നിദ്ധ്യം ഓർമ്മിപ്പിക്കുന്ന ഏറ്റവും മഹത്തായ ദൃശ്യം. പ്രകൃതി സൌന്ദര്യം മനുഷ്യനെ ശാന്തനാക്കുന്നു.മനസ്സ് അകത്തുമാത്രമല്ല,പുറത്തും ഉണ്ട്. ഓരോ കോശത്തിലും ഓരോ പ്രകൃതിദൃശ്യത്തിലും നാദത്തിലുമുണ്ട്. പ്രകൃതിയിലെ ഓരോ കമ്പനവും നാമനുഭവിക്കുന്നത് അതുകൊണ്ടാണ്.ഏറ്റവും സുന്ദരമായ മനസ്സ് എല്ലാത്തിലും സൌന്ദര്യം കാണുന്നു. ആ സൌന്ദര്യലഹരി മാത്രമനു ഭവിക്കുന്നു. സൌന്ദര്യം സുന്ദരമായ മനസ്സിലാണ് പ്രതിബിംബിക്കുന്നത്. അക ത്തും പുറത്തും സൌന്ദര്യം മാത്രം ഓരോ നിമിഷവും അനുഭവിക്കുന്ന ജീവിതം ധന്യമാണ്. ബഹുവർണ്ണങ്ങളെ പ്രതിഫലിപ്പിക്കുന്ന ക്രിസ്റ്റൽപോലെ,വജ്രം പോലെ,ശുദ്ധവും ശുഭ്രവും കൂടിയാണ്. വജ്രത്തിലോ ക്രിസ്റ്റലിലോ പ്രിസത്തിലോ അടുത്തിരിക്കുന്ന ബാഹ്യവസ്തുവിന്റെ നിറം കലർന്നതായി തോന്നിയാലും വാസ്തവ ത്തിൽ,കലർപ്പ് സംഭവിക്കുന്നില്ല. വസ്തുമാറ്റിയാൽ പഴയപോലെ ശുദ്ധമായി കാണുന്നു.ജലം അങ്ങനെയല്ല. ശുദ്ധമായ ജലാശയത്തിലേക്ക് മാലിന്യമുള്ള വിഷാംശങ്ങളൊഴുകിയെത്തിയാൽ,ആ ബാഹ്യവസ്തുവിനോടുള്ള സംസർഗ്ഗം കൊണ്ട് ജലം നിറം മാറും ,അശുദ്ധമാവും. വിഷമയമാവും. ആത്മാവ് വജ്രമോ ക്രിസ്റ്റലോ പ്രിസമോ പോലെയാണ്. ബുദ്ധിയും മനസ്സും ശരീരവും ജലം പോ

ലെയും. അവകളിൽ വിഷം കലരാതെ ശുദ്ധമായി സൂക്ഷിക്കുന്നതിനാണ് ഓരോ ആത്മാവും ജാഗരൂകമായിരിക്കുന്നത്.ഇതിനാണ് സജ്ജനസംസർഗ്ഗവും ദുർജ്ജനങ്ങളിൽനിന്ന് വിട്ടുനില്ക്കലും പറഞ്ഞിട്ടുള്ളത്. കേൾക്കുന്നതും,കാണുന്നതും , വിചാരിക്കുന്നതും പറയുന്നതും ശുദ്ധമായാലേ കർമ്മവും ശുദ്ധമാവുകയുള്ളു.

**എന്റെ തത്ത്വചിന്ത, എന്റെ പൈതൃകം**

എന്തിനാണ് ഒരാൾ തത്ത്വചിന്താപരമായ ഗ്രന്ഥങ്ങളെഴുതുന്നത് . കവിതയും കഥയും പോരേ. ശാസ്ത്രവും ഫിലോസഫിയുമെല്ലാം എന്തിന് . ഇങ്ങനെ വിചാരിക്കുന്നവരാണ് ഭൂരിഭാഗം ആളുകളും. ശാസ്ത്രവും ഫിലോസഫിയും മാത്രം മതി, കവിതയോ കഥയോ സംഗീതമോ ഒന്നും ജീവിതത്തിന് യാതൊരാവശ്യവുമില്ല എന്നു വിചാരിക്കുന്ന കൂട്ടരുമുണ്ട്. എനിക്ക് ശാസ്ത്രവും തത്ത്വചിന്തയും ഇഷ്ടമാണ്. കവിതയും കഥയും സംഗീതവും ഇഷ്ടമാണ്.ഞാൻ അവ ഇഷ്ടപ്പെടുന്നത് എനിക്കവയിൽനിന്ന് ആനന്ദം  കിട്ടുന്നു എന്ന ഒററ പ്രയോജനം വെച്ചാണ്. അവയുടെ പ്രയോജനശാസ്ത്രത്തെക്കുറിച്ച് അറിയാനാവുന്ന പ്രായത്തിനുമുമ്പേ ഞാനവയെ സ്നേഹിക്കാൻതുടങ്ങിയത് അവ എൻറെ പൈതൃകമായതു കൊണ്ടാവണം. അവയുടെയെല്ലാം ഏകത്വം എന്ന അദ്വൈതം എൻറെ മസ്തിഷ്കത്തിൽ സർവ്വസമന്വയത്തിൻറേതായ ഒരാനന്ദം നിറയ്ക്കുന്നു.

തത്ത്വചിന്താപരമായ ഒരു പുസ്തകം എങ്ങനെ വായിക്കണം .ശങ്കരാചാര്യരുടെ ഒരു ഭാഷ്യം വായിക്കുമ്പോൾ ശങ്കരനെ എന്റെ സമകാലീനനും സഹജീവിയുമായി ഭാവനചെയ്ത് ഞാൻഅദ്ദേഹവുമായി ചില സൌഹൃദസംഭാഷണങ്ങളിലും ചർച്ചകളിലും മനസ്സുകൊണ്ട് പങ്കെടുക്കുന്നു. അദ്ദേഹത്തിൻറെ ആശയങ്ങൾ,വാദങ്ങൾ ,

തർക്കങ്ങൾഎന്നിവ എൻറെ കാലഘട്ടത്തിന് എത്രമാത്രം ബാധകമാണെന്ന് ഇതുകൊണ്ട് ഞാൻമനസ്സിലാക്കുന്നു.ചിലഘട്ടങ്ങളിൽ അദ്ദേഹത്തെ ചരിത്രപുരുഷനായും സഹൃദയനായ സമാനഹൃദയനായും ഞാനറിയുന്നു. അപ്പോൾഅദ്ദേഹത്തെയെന്നപോലെ എന്നേയും ചരിത്രപരമായ ഒരു സന്ദർഭത്തിൽആശയരൂപവൽക്കരണം ചെയ്ത ഒരു സജീവവ്യക്തിത്വമായി വിലയിരുത്തുന്നു. രണ്ടുവിധമായും ഒരു തന്മയീഭാവം വരുന്നു. ശങ്കരനെ മാത്രമല്ല,കൃഷ്ണനേയും വ്യാസനേയും വസിഷ്ഠനേയും സുശ്രുതനേയും വരാഹമിഹിരനേയുമെല്ലാം ഞാൻഇങ്ങനെയാണ് വായിച്ചറിഞ്ഞ് അനുഭവിച്ച്. ആസ്വദിച്ച്, ആനന്ദിക്കുന്നത്. ഇന്നും എന്നും പ്രസക്തമായ ,കാലാതിവർത്തിയായ ആശയങ്ങൾക്കും തത്ത്വചിന്തക്കും യുക്തിബോധത്തിനുമാണ് ഞാൻ മൂല്യം കൽപ്പിക്കുന്നത്. സുധാസിന്ധു എന്ന ദ്വാദശോപനിഷദ് വ്യാഖ്യാനത്തില് പഴയതും പുതിയതുമായ സർവ്വശാസ്ത്രങ്ങളും താരതമ്യപഠനം ചെയ്തിരിക്കുന്നതും ഈ പ്രത്യേകപഠനരീതി അവലംബിച്ചതുകൊണ്ടാണ്.

ഒരു ചിന്തകന്റെ ചരിത്രം അദ്ദേഹത്തിൻറെ ചിന്തകളുടെ ചരിത്രമാണെന്ന് 1844 ൽ ഹെഗലിന്റെ ബയോഗ്രാഫര് കാൾറോസെൻക്രാസ് പ്രസ്താവിച്ചു. എന്റെ ആത്മകഥ എന്റെ ചിന്തകളുടേയും മാനസികവ്യാപാരങ്ങളുടേയും കഥയാണ്. അവയ്ക്ക് പ്രചോദനകേന്ദ്രമായി വർത്തിച്ച അനുഭവങ്ങളുടെ കഥയാണ്.അതിൽ ജാഗ്രദനുഭവങ്ങൾക്കുമാത്രമല്ല,സ്വപ്നസുഷുപ്തിദർശനങ്ങൾക്കും പങ്കുണ്ട്.ആയോഗദർശനചരിത്രമാണ് പാഥേയത്തിൽഞാൻവരച്ചുകാട്ടിയത്. എന്നാല് യുക്തിയുടേയും ശാസ്ത്രബോധത്തിൻറേയും നിശിതമായ വിമർശനത്തിനും തർക്കത്തിനും വിധേയമാക്കിയിട്ടേ ഞാന്, അനുഭവപാഠങ്ങളെപ്പോലും സ്വീകരിക്കാൻതയ്യാറായിട്ടുള്ളൂ. സ്വതന്ത്രവും തുറന്നമനസ്സോടെ നടത്തിയതുമായ ആ പരീക്ഷണങ്ങളുടെ ചരിത്രം എന്റെ ചിന്തകളുടെ ചരിത്രമായി എന്റെ ഗ്രന്ഥങ്ങളിലാണ് ചിതറിക്കിടക്കുന്നത്. ആ ഗ്രന്ഥങ്ങളാണ് യഥാർത്ഥത്തിൽഎന്റെ ആത്മകഥ. എന്റെ ബോധിയുടെ ചരിത്രം. യുക്തിയേയും യുക്തിയുടെ വിമർശനത്തിന് പാത്രമാക്കണം. നിഷേധത്തിൻറെ നിഷേധം എപ്പോഴും ധനാത്മകമാവും. യുക്തിയെ യുക്തികൊണ്ട് വിശകലനം ചെയ്ത് വിമർശിക്കുമ്പോൾവിമർശനം മഹാവിമർശനമാവുന്നു. ( METACRITICISM).പോസ്ററ് മോഡേണ്യുഗത്തിലെ മെററാക്രിററിസിസമെന്ന മഹാവിമര്ശനം ശങ്കരനടക്കം എല്ലാ പൂര്വ്വസൂരികളും താന്താ

ങ്ങളുടെ ചിന്താമണ്ഡലത്തിൽഉപയോഗിച്ചിരുന്ന എന്ന കണ്ടെത്തല് എന്നെ അത്ഭുതപ്പെടുത്തുക മാത്രമല്ല , ആനന്ദിപ്പിക്കുകയും ചെയ്തു.ബോധിക്ക് ഒരുആധാരം വേണമെന്നകാര്യത്തിൽഎംപിരിസിസ്റ്റുകൾക്കും റാഷണലിസ്റ്റുകൾക്കും തമ്മിൽഅഭിപ്രായവ്യത്യാസമില്ല.എംപിരിസിസ്റ്റുകൾഅതിനെ അനുഭവത്തിൻറെ ലളിതമായ ആശയത്തിലും റാഷണലിസ്റ്റുകൾസ്വയം തെളിയിക്കുന്ന ആദ്യതത്ത്വങ്ങളിലും ആധാരമാക്കി. ശങ്കരനെപ്പോലെ ഞാനും സ്വാനുഭൂതിയും യുക്തിപൂർവ്വം സ്വയം പ്രകാശിപ്പിച്ചുതരുന്ന പ്രാഥമികതത്ത്വങ്ങളും ഒരുപോലെ സത്യത്തിൻറെ മൂലാധാരങ്ങളെന്നുവിശ്വസിക്കുന്നു.ഇടത്തും വലത്തും മസ്തിഷ്ക സരണികൾപോലെ,രണ്ട് അർദ്ധഗോളങ്ങളോട്ടുകൂടിയ ഭ്രമണ്ഡലം പോലെ , അവയെ ഒന്നായി സമന്വയിച്ച്,അദ്വയമായി ഞാൻകാണുന്നത് ഫിലോസഫിയുടെ മാത്രം തെളിവുവെച്ചല്ല,മെഡിസിൻ,ന്യൂറോളജി,ഖഗോളശാസ്ത്രം,കോസ്മോളജി ഇവതരുന്ന പഴയതും പുതിയതുമായ തെളിവുകൾകൂടി വെച്ചാണ്.

ഗണിതമാർഗ്ഗം സമന്വയാത്മകമാണ്.അത് സ്വയംപ്രകാശിപ്പിക്കുന്ന തത്ത്വങ്ങളിലാരംഭിക്കുന്നു. തൻറെ ലക്ഷ്യങ്ങളേയും വസ്തുക്കളേയും ഭാവന അഥവാ Intution/Imagination കൊണ്ട് നിർമ്മിക്കുന്നു,സൃഷ്ടിക്കുന്നു. തത്ത്വചിന്താമാർഗ്ഗം അനലിററിക്കലാണ്. അത് സാധാരണ സംഭാഷണങ്ങളിൽ ഉയർന്നുവരുന്ന അഭിപ്രായങ്ങളിൽനിന്നുതുടങ്ങുന്നു. എന്നിട്ട്,സാമാന്യതത്ത്വങ്ങളിലെത്തിച്ചേരുന്നു. ഈ രണ്ടുമാർഗ്ഗവും ഒരേ ലക്ഷ്യത്തിലേക്കുള്ള രണ്ടുമാർഗ്ഗങ്ങള് മാത്രമായിട്ടാണ് ഞാൻകണ്ടിട്ടുള്ളത്. ലക്ഷ്യത്തോടടുക്കുംതോറും അവയുടെ വ്യത്യാസം തീരെ ഇല്ലാതാവുന്നു,ദൂരം കുറയുന്നു.

ഒരാളുടെ ആത്യന്തികജീവിതലക്ഷ്യമെന്ത് .അതിന്നായി ആ വ്യക്തി സ്വീകരിച്ച ആധാരങ്ങളുടെ മൂല്യമെന്ത് ലക്ഷ്യസാദ്ധ്യത്തിന് ആ മൂല്യങ്ങളും തന്റെ ഫിലോസഫിയും സഹായിക്കുമെന്ന് എങ്ങനെ ആ വ്യക്തി തീരുമാനിച്ചു. ഏതു തത്ത്വചിന്തകരെക്കുറിച്ചും നമ്മൾചോദിക്കേണ്ട ഈ ചോദ്യങ്ങള് എന്നെക്കുറിച്ചും ഞാൻപല വട്ടംചോദിച്ചിട്ടുണ്ട്. തത്ത്വചിന്ത എന്നത് തർക്കങ്ങളുടെ ഒരു ശ്രേണി മാത്രമല്ല, വാദപ്രതിവാദശ്രേണിയുമല്ല. അവ എന്തിന് ഒരു വ്യക്തി സ്വീകരിച്ചു. അവകൊണ്ട് വ്യക്തിയിലും സമൂഹത്തിലും എന്തുമാററവും പുനരുത്ഥാനവും വ്യക്തി ഉദ്ദേശി

ച്ച. അഥവാ സ്വപ്നം കണ്ടു .ധ്യാനവും ജ്ഞാനവും വ്യക്തിയെ എങ്ങനെ ശാന്തിയിലേക്കും പൂർണ്ണതയിലേക്കും നയിച്ചു. ആ മാതൃക സ്വീകരിച്ചാൽ ലോകത്തിന് ശാന്തിയും പൂർണ്ണതയും ലഭിക്കുമോ .ഇതെല്ലാം ഉൾപ്പെട്ട ഒരു ജീവിതദർശനമാണ് എനിക്ക് ഫിലോസഫി അഥവാ തത്ത്വചിന്ത.അത്,ജീവിതം തന്നെയാണ്.

ഈ മാർഗ്ഗത്തില് കാൽപ്പനികതയുടെ പൈതൃകം നഷ്ടപ്പെടാതെ മുന്നോട്ടുപോകാൻസാധിച്ചതില് ആനന്ദമുണ്ട്.സാഹിത്യവും സംഗീതവും കാൽപ്പനികപൈതൃകത്തില് നിന്ന് വന്നവയാണ്. അതിന്റെ സൌന്ദര്യലഹരി അനുഭവിക്കാനും ശുഷ്കപാണ്ഡിത്യത്തിന്റെ വേലിക്കെട്ടുതാണ്ടാനും സാധിച്ചത് ഭാഗ്യം തന്നെയാണ്. അതുകൊണ്ടാവാം ശങ്കരനെന്ന സർവ്വജ്ഞപുരുഷനിലെ കാൽപ്പനികകവിയെ., സൌന്ദര്യാരാധകനെ കാണാൻ ഭാഷ്യരചനാവേളയിലും സാധിച്ചത്. എനിക്കിഷ്ടപ്പെട്ട ഒരുദ്ധരണിയുണ്ട്. ഇമ്മാനുവൽകാൻറ് പറഞ്ഞതാണത്. മനസ്സിനെ നവംനവമായ ആഹ്ലാദാതിരേകത്താലും ആരാധനയാലും നിറയ്ക്കുകയും ധ്യാനിക്കുന്തോറും കൂടുതലാകർഷിക്കയും ചെയ്യുന്ന രണ്ടുപ്രതിഭാസങ്ങളെക്കുറിച്ച് കാൻറ് എഴുതി The starry heavens above and the moral law within. നക്ഷത്രനിബിഢമായ ആകാശം മുകളില്,ധർമ്മനിഷ്ഠ ഉള്ളിൽത്തന്നെയും. അവയെ തേടിനടക്കേണ്ട ആവശ്യകതയില്ല. സങ്കൽപ്പിക്കേണ്ട ആവശ്യവുമില്ല. വാദിച്ച് സ്ഥാപിക്കാനുമില്ല. അകത്തും പുറത്തും മുന്നിലും പിന്നിലും എല്ലാം സദാ ദർശിക്കുന്ന ,ശ്രുവിക്കുന്ന, സ്വയംപ്രകാശിക്കുന്ന സത്യമാണവ.ഒന്നുപുറത്തുനിന്നുതുടങ്ങുന്നു,ഒന്ന് അകത്തുനിന്നും. അവ പരസ്പരം ലയിക്കുന്നിടത്താണ് പരമസത്യം. പരമമായ പൂർണ്ണത. പുറത്തുള്ള അനേകങ്ങളെ അകത്തുള്ള ഏകത്തോട് അനുലയിപ്പിക്കുന്നു. ദ്വൈതങ്ങളെല്ലാം അദ്വൈതത്തിൽപ്രലയിക്കുന്നു.പൂർണ്ണവിശ്രാന്തിയുടേതായ ശാന്തിമുഹൂർത്തങ്ങളുടെ ഹ്ലാദിനീശക്തിയെ അനുഭവിപ്പിക്കുന്നു. അകവും പുറവും ഏകമായി അനുഭവപ്പെടുന്ന അദ്വൈതലഹരിയിൽ, സൌന്ദര്യലഹരിയിൽ, അദ്വൈതി മതിമറന്നുപാടിപ്പോകുന്നു- അഹം ബ്രഹ്മാസ്മി, സർവ്വം ഖല്വിദം ബ്രഹ്മ

തത്ത്വചിന്തകനായാലും ശാസ്ത്രജ്ഞനായാലും തനിക്കുമുമ്പ് ചിന്തിച്ച പൂർവ്വികരുടെ ചിന്താധാരകളുടെ തോളിൽഇരുന്നാണ് പുതിയചിന്താഗോപുരം പണിയുന്നത്. ക്രിസ്തുവർഷാരംഭം മുതലുള്ള കിഴക്കും പടിഞ്ഞാറുമുള്ള ചിന്തകരുടെ ഗോപുര ങ്ങൾക്ക് ഇപ്പോള് 21 ശതവർഷം പടിയായിട്ടേയുള്ളു. മെഹർഗാർഹ് മുതലുള്ള ഇന്ത്യൻപൂർവ്വികരുടെ ചിന്താഗോപുരങ്ങൾക്ക് 10001 പടികഴിഞ്ഞു. ഞാനടക്കമു ള്ള പുതിയ ചിന്തകർ ഇത്രയും ചിന്തകളുടെ അധിഷ്ഠാനത്തിൽകയറിയിരുന്നാണ് തത്ത്വചിന്താഗോപുരം പണിയുന്നത്. ഇവയെല്ലാം അനുഭവിച്ചും കണ്ടും കേട്ടും പഠിച്ചും ഒരു തത്വചിന്ത ഉണ്ടാക്കിയെടുക്കുന്നതിന് എത്രയോ മുമ്പ് ,വെറും മൂന്നോ നാലോ വയസ്സ പ്രായമുള്ളപ്പോൾ ചിന്തിച്ചതും പറഞ്ഞതും അനുഭവിച്ചതും നമുക്കെവിടുന്നു കിട്ടി. ഒന്നും വായിക്കാനറിയാത്ത പ്രായത്തിലേ തത്വചി ന്താപരമായ കവിത ഒരു കുട്ടിയുടെ മനസ്സിൽ എങ്ങനെ ഉണ്ടായി ഭാവനാസ മ്പന്നമായ ആത്മാവ് പ്രതിഭയുടെ പ്രതിഭാസമായി, സ്വയംപ്രഭമായി നമുക്കു വെളിപ്പെടുത്തിത്തരുന്ന അത്തരം ദർശനം,അറിവ്,ചിന്ത പാണ്ഡിത്യാധിഷ്ഠി തമാവാൻവഴിയില്ല. ആത്മാധിഷ്ഠിതമാണത്. ആത്മാധിഷ്ഠിതമായ അനുഭവ ങ്ങളുടെ പൊരുൾതേടുന്ന ജീവിതയാത്രയില് പാണ്ഡിത്യം നമുക്ക്,നാമറിയാതെ വന്നുചേരുന്ന ഒരു അമൂല്യനിധിയാണ്. തത്ത്വചിന്ത(ഫിലോസഫി)യും മതവും (തിയോളജി) ഒന്നല്ല.മാർഗ്ഗത്തിലും വിഷയത്തിലും അവതമ്മിൽഏറെ അന്തരമു ണ്ട്. ഭാരതീയതത്വചിന്തയിൽവിഹരിക്കുന്ന ഒരു മനസ്സിന് ഉപനിഷത്തും വേദ വേദാംഗങ്ങളും ഗീതയും ബ്രഹ്മസൂത്രവും ഒന്നും മതഗ്രന്ഥമല്ല. ഇന്ത്യൻഫിലോ സഫിയിൽഅതാതുകാലത്ത് ഉയര്ന്നുനിന്നരാജഗോപുരങ്ങളാണ്. അത് ബാദരായണനായാലും ശങ്കരാചാര്യരായാലും ഞാനായാലും നിങ്ങളായാലും അങ്ങനെയാണ്. തത്വചിന്തയെ മതമെന്നുവിളിക്കുന്നത്, അഭിപ്രായമെന്നർത്ഥ ത്തിലാണ്,റിലിജിയൻ,തിയോളജി എന്നർത്ഥത്തിലല്ല. പൊളിററിക്കൽഫിലോ സഫി എന്ന് പടിഞ്ഞാറ് വിളിക്കുന്ന തത്വചിന്താശാഖയിൽപോലും ചക്രവർത്തി യും ശാസ്ത്രജ്ഞന്മാരും തമ്മിലുള്ള അധികാര,അഭിപ്രായവടംവലികളുടെ ചരിത്ര മാണ് .ഇന്ത്യയ്ക്ക് അങ്ങനെയല്ല. ചക്രവർത്തിമാര് ഋഷിമാരുടെ ശിഷ്യരായി അവരുടെ അഭിപ്രായമറിഞ്ഞ് മാത്രം ഭരണം നടത്തുന്നവരാണ്. പടിഞ്ഞാറ ൻരീതിയും ചരിത്രവും കിഴക്കൻനരവംശശാസ്ത്രരീതികളുടെ മേല് കെട്ടിയേൽപ്പി

ക്കുന്ന പുതിയ ചരിത്രാന്വേഷണരീതി ഗുണത്തേക്കാൾദോഷം ചെയ്യുന്നുണ്ട്. തത്വ ചിന്തക്ക് അനലിററിക്കൽ,ക്രിററിക്കൽ ചിന്ത കൂടാതെ നിലനിൽപ്പില്ല. ശാസ്ത്രത്തി ലെന്നപോലെ ഫിലോസഫിയിലുംഒരാൾ ഒന്നുവിശ്വസിക്കുന്നത് അതിനെ കടുകു കീറി ലോജിക്കലായി പരിശോധിച്ച് തെളിവുകിട്ടി വിശ്വാസയോഗ്യമെന്ന് ഉറപ്പു വരുത്തിയശേഷമാണ്. യോഗം,സാംഖ്യം,വൈശേഷികം,ഗണിതം,എന്നിങ്ങനെ അനേകം മാർഗ്ഗങ്ങളിലൂടെയും തർക്കം ,ന്യായം മീമാംസകളിലൂടെയും നിശിതപരീ ക്ഷണത്തിന് വിധേയമാക്കാത്ത ഒരു ഫിലോസഫിയും ഒരു ശാസ്ത്രവും ഇന്ത്യ ഒരുകാലവും അംഗീകരിച്ചിരുന്നില്ല . ഈ കഴിവുകളുള്ള വ്യക്തികളുടെ സഭ കൾഏറെക്കാലം തുടർച്ചയായി തലമുറകളിലൂടെ നിരീക്ഷണപരീക്ഷണങ്ങള് നടത്തി,വിശ്വാസയോഗ്യമെന്നുസ്ഥാപിച്ചതിനെ ,അത്രയും ബുദ്ധിശക്തി ഇല്ലാത്ത സാധാരണക്കാരനുവേണ്ടി ഇതിഹാസപുരാണകഥാരൂപമായും സംഗീതനൃത്ത കലാരൂപമായും വാചികആംഗികഅഭിനയസഹിതം കൊടുക്കുന്നത് (പഞ്ചമ വേദം) ഒരു സുചിന്തിതമായ വിദ്യാഭ്യാസമനശ്ശാസ്ത്രത്താലാവിഷ്കരിച്ച വിദ്യാഭ്യാ സപദ്ധതിയാണ്.

ഇങ്ങനെയുള്ള ഒരു പ്രാചീനസംസ്കാരത്തെ പടിഞ്ഞാറൻനിർവ്വചനപ്രകാരമുള്ള റിലിജിയൻ,തിയോളജി വിഭാഗത്തിൽ പെടുത്താവതല്ല. ഭാരതീയഭാഷകളിൽഭാരതമെന്ന ഉപഭൂഖണ്ഡത്തില് തനതായി ഉണ്ടായ,ഇവിടത്തെ ശാസ്ത്രകലാസംസ്കാരരൂപമായ തത്ത്വചിന്തകളെ ഒന്നായി എൻറെ പൈതൃകമായ ഭാരതീയസംസ്കാരമെന്നു വിളിക്കാനാണ് എനിക്കിഷ്ടം. അത് ഒരോ ഭാരതീയനും തിരിച്ചറിയണം ,സംരക്ഷിക്കണം അറിവിനെ അറിവിനു മാത്രമായിസ്നേഹിക്കുക,സംരക്ഷിക്കുക.ഏതെങ്കിലുംനിക്ഷിപ്തതാൽപ്പര്യങ്ങൾക്കു വേണ്ടിയാവരുത്

ഈശ്വരൻഉണ്ടോ ഇല്ലയോ എന്നവാദത്തിന് ഈശ്വരനില്ല,അതു മനുഷ്യൻറെ ഭാവനമാത്രമാണ് എന്നുപറഞ്ഞിരുന്നവരോട് ഫ്രെഡറിക് കോപ്പിൾട്ടൺപറഞ്ഞത് A finite and imperfect mind could not have constructed the idea of an infinitely perfect being.Where there no such thing (God) the idea of an absolutely or infinitely perfect being could never have been made or feigned,neither by politicians,nor by poets,nor philosophers,nor any other. (The True intellectual system of the Universe 1;5. II. Pp 635.q. A History of Philosophy Vol 5. Frederick Coppleton S J Uty of London 1959.pp58)

മനുഷ്യമനസ്സിൽശാശ്വതം,പൂർണ്ണം എന്ന ഗുണങ്ങളോട്ടുകൂടിയ ഒരുപ്രതിഭാസം (അത് ഈശ്വരനെന്നോ മററ് ഏതുപേരിലുമോ വിളിക്കപ്പെടട്ടെ) ഉദിച്ചുഎന്നതിനർത്ഥം ,ആ മനസ്സിനും ആ ഗുണങ്ങളുടെ ലേശമെങ്കിലും ഉണ്ട് എന്നാണ്. ഇല്ലാത്തഒന്നിനെ സൃഷ്ടിക്കാന് കഴിയില്ല. (സാംഖ്യസിദ്ധാന്തം).സൃഷ്ടി സ്വയം പൂർണ്ണമായ ഒന്നിന്റെ സ്വഭാവമാണ്.അങ്ങനെ ഒന്നുസൃഷ്ടിക്കപ്പെട്ടാൽഅത് നേരത്തെ ഉള്ള ഒന്നിന്റെ പ്രതിഭാസം അഥവാ പ്രകാശനമാണ്. ഉണ്മ ഉണ്മയിൽനിന്നല്ലാതെ ഇല്ലായ്മയിൽനിന്നുണ്ടാവുകയില്ല. Nothing is created out of nothing. .ശാശ്വതവും പൂർണ്ണവുമായഒന്ന് സത്യമായി ഉള്ളതുകൊണ്ടാണ് അതിൻറെ ഉണ്മ മനുഷ്യമനസ്സിൽപ്രതിഫലിച്ചത്,ഈ പ്രാചീനകപിലസാംഖ്യസിദ്ധാന്തം കേംബ്രിഡ്ജ് പ്ലാററോണിസ്ററുകളെന്നുവിളിക്കുന്ന നവോത്ഥാനചിന്തകരേയും പിന്നീടുവന്ന ശാസ്ത്രജ്ഞരേയും ഏറെ പ്രചോദിപ്പിച്ചുദെക്കാർത്തും കഡ്വർത്തുമെല്ലാം ഇതിനെക്കുറിച്ചെഴുതി.മാർക്സും ഹെഗലും ഫിർക്കോവും എഴുതി.ഈ ശാസ്ത്രചിന്തയാണ് നമുക്ക് ഇന്നത്തെ പല ശാസ്ത്രങ്ങളും (സാമ്പത്തിക,രാഷ്ട്രീയ,ശാസ്ത്രംമുതൽ സെല്ലുലാറ്പത്തോളജിവരെ) തന്നത്. സത്യം മനുഷ്യമനസ്സിൻറെ സ്വപ്നമോഭാവനയോ അല്ല.അത് സത്തമാത്രമാണ്.സത്തയായതിനെ സത്തയായ (സാത്വികം)മനസ്സുകൊണ്ട് അനുഭവിക്കാമെന്നത് സത്യം മാത്രം. കാർട്ടീസിയന് യന്ത്രവത്കൃതയുഗശാസ്ത്രചിന്തയുടെദ്വൈതത്തിന് ,മാനവികതയി ലൂന്നിനിൽക്കുന്നഈപരമാദ്വൈതചിന്തയുടെആവശ്യകതയുണ്ട് അതില്ലെങ്കി

ൽശാസ്ത്രം വെറും ദ്രോഹംമാത്രമാവും.മനുഷ്യന് ഉപകാരത്തിനുപകരം ഉപദ്രവം ചെയ്യും.നമ്മളിപ്പോൾഇതിന്റെ ഫലം കുറെയേറെ അനുഭവിച്ചുകഴിഞ്ഞിട്ടുമുണ്ടല്ലോ. ഇനിയെങ്കിലും നമുക്ക് സ്വയംവിശകലനം നടത്തണം.

ഇന്ത്യയിലെ കർമ്മസിദ്ധാന്തം ശാസ്ത്രീയമായി പരിശോധിച്ചാല് ന്യൂട്ടന്റെ മൂന്നാംനിയമമാണ്.ഓരോ കര്മ്മത്തിനും അതിന് തത്തുല്യവും വിപരീതവുമായ ഒരു പ്രതികർമ്മമുണ്ട്.അതിന്റെ ഫലം അനുഭവിച്ചേ മതിയാവൂ.To every action there is an equal and opposite reaction.അങ്ങനെയാണ് ഈജന്മത്തിൽഅനുഭവിക്കാതെ പോയ കർമ്മഫലം ഇനിയൊന്നിലനുഭവിക്കണമെന്ന അറിവുദിച്ചത്. അനുഭവിക്കണമെങ്കില് പുനർജ്ജനിവേണം. കാലം രേഖീയമല്ല,ചാംക്രികമാണ് എന്നതിനാൽ ഇത് സംഭവ്യവുമാണ്.ഇതിനെക്കുറിച്ച് പത്തൊമ്പതാം നൂററാണ്ടിലെ തിയോസഫിസ്ററുകൾ സുദീർഘം ചർച്ചചെയ്തപ്പോഴാണ് പാശ്ചാത്യരാജ്യങ്ങൾകർമ്മസിദ്ധാന്തത്തെ ഗൈരവമായി അനലൈസ് ചെയ്യാനാരംഭിച്ചത്. 1976ൽ കർമ്മവും പുനർജന്മവും എന്നവിഷയത്തിന് ഒരുപ്രോജക്ട് ചെയ്യാൻ സ്പോണ്സർമാരുണ്ടായി. (The joint committee on south Asia of American council of learned society ;social science research council of Canada) KarlPotter, WendyO’Flaherty എന്നിവർഈപ്രോജക്ടിൽഇന്ത്യൻഗ്രന്ഥങ്ങളെ പഠനവിധേയമാക്കുന്ന രണ്ടു കോണ്ഫറൻസുകൾനടത്തി.ഒന്ന് 1976ൽ,ഒന്ന് 1977ൽ. അന്ന് അവതരിപ്പിച്ചപ്രബന്ധങ്ങൾ”karma and Rebirth in Classical Indian Traditions എന്നപേരിൽപ്രസിദ്ധീകരിച്ചു.( Ed. Wendy Doniger O’Flaherty 1980) രണ്ടാമത്തെ വാള്യം 1983ൽപ്രസിദ്ധീകരിച്ചു.(Karma: An anthropological enquiry. Ed Charles F Reiss and E Valentine Daniel 1983 ).1982ൽകാനഡയിൽകാൽഗറിയൂണിവേഴ്സിററിയിൽഅടുത്തകോൺഫറൻസ് നടന്നു. അന്നത്തെ പ്രബന്ധങ്ങൾ 86ൽപ്രസിദ്ധീകരിച്ചു.(Karma and

Rebirth: Past classical developments .Ed Ronald W. Newfeldt 1 9 8 6 ) .ആദ്യത്തെകോൺഫറൻസിൽപൂർവ്വജന്മങ്ങളിൽവ്യക്തിയുടെ സദാചാരത്തെ ആധാരമാക്കി സഭിക്കുന്നപുനർജന്മം എന്നകർമ്മസിദ്ധാന്തത്തെയാണ് വിലയിരുത്തിയത്.രണ്ടാമത്തേതിൽ ഈ സിദ്ധാന്തത്തിന് (തെക്കെ ഏഷ്യ, തെക്കുകിഴക്കൻഏഷ്യ) ഹിന്ദു,ബുദ്ധിസ്ററ് സമൂഹത്തിന്റെ പ്രായോഗികജീവിതത്തിലുള്ള പ്രാധാന്യമായിരുന്നു വിഷയം.കാൾഗറി കോണ്ഫറൻസില് ക്ലാസിക്കൽകാലത്തുനിന്ന് ആധുനികകാലത്തേക്കും ഇന്ത്യയിൽനിന്ന് ഇതരരാഷ്ട്രങ്ങളിലേക്കും ഈ ജ്ഞാനം വ്യാപിച്ചതിനെ വിലയിരുത്തി. ഇതേ സമീപനം 1987ൽരാമറാവു പപ്പുവിന്റെ പ്രബന്ധങ്ങളിലുംകാണാം. .

കർമ്മസിദ്ധാന്തചർച്ചയാല് ആധുനികപാശ്ചാത്യപണ്ഡിതര് എത്തിച്ചേർന്നഒരു നിഗമനം മെററാഫിസിക്സ് എന്ന ഒന്ന് സാദ്ധ്യമാണെന്നാണ്. എന്നാൽമെററാഫിസിക്സ് എന്നവാഹനത്തെ നയിക്കുന്ന അശ്വങ്ങള് ഹെർമന്യൂട്ടിക്സ് എന്ന ഇന്ത്യൻതത്വശാസ്ത്രമാണെന്നു മറന്നുകൂടാ. ബ്രാഹ്മണ,ജൈന,ബൌദ്ധദർശനങ്ങൾക്കെല്ലാം ഒരുപോലെ ഈ തത്വശാസ്ത്രം ഉണ്ടെന്നത്, ഭാരതീയതത്വചിന്തയുടെ മൂലം ഒന്നാണെന്നതിന് തെളിവാണ്. കർമ്മത്തേയും കർമ്മഗതിയേയും അറിയുക. മനസ്സിലാക്കുക എന്നത് മനുഷ്യന് സ്വാതന്ത്ര്യമരുളുന്നു. അത് നമ്മെ നിരാമയരാക്കുന്നു. (Liberates us and is Therapeutic).നമ്മുടെ സാമൂഹികബന്ധങ്ങളെ ശക്തമാക്കുന്നു. പരസ്പരം സ്നേഹിക്കാനും സഹകരിക്കാനും പ്രചോദിപ്പിക്കുന്നു. കർമ്മഫലത്തിൽആശകൂടാതെ കർമ്മംചെയ്യണമെന്നതിനർത്ഥം ,ലൌകികഭോഗഫലത്തിൽആശകൂടാതെ എന്നാണ്.സത്യകാമം ഒന്നുകൊണ്ടുമാത്രം ചെയ്യുന്ന കർമ്മം ഏററവും ഉത്തമമാണ്. ഈ വിഷയത്തില് എനിക്ക് കുട്ടിക്കാലംമുതലുണ്ടായഅനുഭവങ്ങൾ,അവയെ ഞാൻശാസ്ത്രീയമായി നിരീക്ഷിച്ചവിധം ,ആ ജീവിതസത്യാന്വേഷണപരീക്ഷണങ്ങളുടെഫലമായുണ്ടായ ഉൾക്കാഴ്ച –ഇതാണ് എന്റെ തത്ത്വചിന്ത. ഈ വിഷയത്തിൽ പാശ്ചാത്യരെടുത്തിട്ടുള്ള

ശാസ്ത്രീയസമീപനം കേരളത്തിലെ ബുദ്ധിജീവിവർഗ്ഗത്തിന് എന്തുകൊണ്ട് സാധിക്കുന്നില്ല എന്നുഞാനത്ഭുതപ്പെടുന്നു. സ്വന്തം ജനിതകങ്ങളുടെ ബൌദ്ധികശക്തിയിൽ ,സ്വന്തം പൂർവ്വീകരുടെ തത്വചിന്തയിലും ശാസ്ത്രപാടവത്തിലും അങ്ങനെ അവരുണ്ടാക്കിയെടുത്തസംസ്കാരത്തിലും വിശ്വാസം നഷ്ടപ്പെട്ടവർക്ക് ആത്മവിശ്വാസം നഷ്ടപ്പെട്ടുഎന്നാണർത്ഥം. ആത്മവിശ്വാസം നഷ്ടപ്പെട്ടജനത ,സ്വന്തം ബുദ്ധിശക്തി യുടെ ജനിതകം സ്വന്തം പ്രപിതാമഹന്മാർതന്നതല്ല എന്നു വിശ്വസിക്കുന്ന ഒരു ജനത അടുത്തതലമുറകള്ക്ക് ഒരു സാമൂഹ്യപ്രശ്നമാണെന്നതിരിച്ചറിവ് നമുക്കുണ്ടാവണം.

.

## ഏകാന്തതയുടെ ആനന്ദം (കർമ്മസിന്ധു-ഇരുപത്തൊന്നാം നൂറ്റാണ്ടിന്റെ സ്ത്രീശബ്ദം എന്ന കൃതിയുടെ ആദ്യാദ്ധ്യായം.)

ഒരു ധനുമാസക്കുളിരിൽ കോഴിക്കോട്ടു മെഡിക്കൽകോളേജ് കാമ്പസ്സിലെ എ 1 ക്വാർട്ടേഴ്സിൽ,ചക്രവാളത്തിൽ കണ്ണും നട്ടിരിക്കയായിരുന്നു, ഞാൻ. പോയവർഷങ്ങളും പോയകാലചരിത്രത്തിലെ പൂർവ്വികരും ചിന്താമണ്ഡലത്തിൽഓർമ്മകളായി ജ്വലിച്ചുനിന്നു. അതാ...വരുംവർഷങ്ങളുടെ വരുംതലമുറകളും അർപ്പിക്കുന്ന സാന്ദ്രാനന്ദരൂപമായ തിലോദകം പോലെയുള്ള ചക്രവാളത്തിന്റെ തൃക്കണ്ണുകളിലൊന്ന് തുറക്കുന്നു.രത്നം പോലെ ഒരു നേത്രം. ദക്ഷിണേന്ത്യയിലെ മീനവർക്കും വില്ലവർക്കും പരിചിതമായ പൂർവ്വികന്റെ ജ്ഞാനനേത്രം.

ജ്ഞാനനേത്രം തുറക്കുന്ന പ്രക്രിയ മനുഷ്യരെ ഏകാകികളാക്കുന്നു.അറിവിനുള്ള ദാഹം,അതു നേടാനുള്ള കഠിനശ്രമം,ശ്രദ്ധാപൂർവ്വം ഗവേഷണം ചെയ്യാനും വായിക്കാനും എഴുതാനും എടുക്കുന്ന സമയം-ഇതെല്ലാം അന്വേഷകരെ സമൂഹ

ത്തിൽനിന്ന് അകറ്റി നിർത്തുന്ന ഘടകങ്ങളാണ്.സാധാരണരീതിയിലുള്ള കൊച്ചുവർത്തമാനങ്ങൾക്കും ഗോസ്സിപ്പുകൾക്കും അവരുടെ ജീവിതത്തില് സ്ഥാനമില്ലാതാവുന്നതുകൊണ്ടാണ് ഇത്. സമൂഹം പരസ്പരം പരദൂഷണം പറയുമ്പോൾ അന്വേഷകർഅതിൽനിന്നെല്ലാം വിട്ടുമാറി ,സമൂഹത്തിനുവേണ്ടി അവനവനെത്തന്നെയും സമൂഹത്തേയും അപഗ്രഥിക്കുകയാണ്.അന്വേഷകരുടെ ഭാഷ വ്യത്യസ്തമായിത്തീരുന്നു. അറിവ് മനുഷ്യനെ വ്യത്യസ്തരാക്കുന്നു.ഡോക്ടറുടെ ടെക്നിക്കൽ ജാർഗ്ഗൺഭാഷ ഡോക്ടർക്കും ജ്യോതിഷിയുടേത് ജ്യോതിഷിക്കും സംഗീതജ്ഞന്റേത് സംഗീതജ്ഞനും വേദജ്ഞരുടേത് വേദജ്ഞർക്കും എളുപ്പം മനസ്സിലാവുന്നു. മറ്റുള്ളവർക്ക് അത് ഗ്രീക്കും ലാറ്റിനുമാണ്. ഓരോ അന്വേഷക ർക്കുമുണ്ട് അവരവരുടേതായ ഒരു ജാർഗ്ഗൺഭാഷ.  എത്ര പഠിച്ചറിഞ്ഞാലും കറ്റത് കയ്യളവും കല്ലാതത് കടലളവും എന്ന പഴമൊഴിയാണ് സത്യം. കയ്യ ളവുള്ള അറിവാണ് പഠിച്ചവരെ പഠിക്കാത്തവരുടെ കണ്ണുകൾക്ക് അസാധാ രണരായി തോന്നിക്കുന്നത്. ജ്ഞാനികളാരും അതിമാനുഷരല്ല. അവരുടെ ഭൌതികജീവിതം എല്ലാ മനുഷ്യരേയും പോലെ . അവരുടെ ആത്മീയജീവിത ത്തിൽ സർവ്വാശ്ലേഷിയായ ഒരു മൌനമുണ്ട്. സാന്ദ്രാനന്ദം ഘനീഭവിച്ച ജ്ഞാന പ്രകാശത്തിന്റെ ഒരപൂർവ്വനാദമുണ്ട്. ആ നാദമാകട്ടെ,അമാനുഷമല്ല,മറിച്ച്, സർവ്വചരാചരങ്ങളിലും ഇരിക്കുന്ന ഉണ്മയാണ്. അതിനെ അന്വേഷിച്ച് കണ്ടെ ത്തണമെന്നു മാത്രം.

മനനം ചെയ്യുന്ന മനസ്സ് ഏകാഗ്രമാണ്. അതിന്റെ സ്വഭാവമാണ് ഏകാന്തത. ആത്മാവ് ഏകം. നിശ്ചലം,മൌനം,പൂർണ്ണം. അതിനാൽ ആത്മവിജ്ഞാനവും ഏകം,പൂർണ്ണം ,മൌനം. അറിഞ്ഞവന്റെ അനുഭൂതി വെണ്ണതിന്ന ഊമയുടേതാണ്. രസമറിഞ്ഞു. മറ്റൊരാളോട് പറഞ്ഞറിയിക്കാൻ വാക്കുകളില്ല. പ്രേമത്തിന്റെ സൌഭ്രാത്രച്ചരടിൽ സർവ്വചരാചരങ്ങളേയും കോർത്തവരാണ് ജ്ഞാനികള്. അവർ ചിന്തയിൽഏകർ...കർമ്മത്തിൽഅനേകർ, ആത്മാവിൽമൌനികൾ.. .നാവിൻതുമ്പിലോ സാരസ്വതപ്രവാഹം. തൂലികത്തുമ്പിൽ ലിപിനിർഝരം.

യൌവനാരംഭത്തിനുമുമ്പ് നാലപ്പാട്ടു നാരായണമേനോൻ ജെ.കൃഷ്ണമൂർത്തിയുടെ ഗുരുപാദങ്ങളിൽപരിഭാഷ ചെയ്തു.അതിലിങ്ങനെ കാണാം-

ജ്ഞാനിക,ളജ്ഞാനികളെന്നു മാത്രമേ ഭേദം

മാനുഷന്മാരിലുള്ളു, ജ്ഞാനമെന്നതേ കാര്യം.

ജാതിയും മതങ്ങളുമൊക്കവേ നിസ്സാരങ്ങ-

ളാദരണീയമായി ജ്ഞാനമെന്നൊന്നേയുള്ളു.

ദൈവത്തിൻസൃഷ്ടിപ്പരിചറിയുന്നതാം ജ്ഞാനം

കേവലം പരിണാമമെന്നതാപ്പരിചത്രെ.

കുലഗുരുവിന്റെ വരികൾ ശിഷ്യയായ ബാലാമണിയമ്മയുടെ ഗുരുചരണങ്ങളി ൽവെളിച്ചം കണ്ടത് തിയോസഫിക്കൽസൊസൈറ്റിയിലൂടെഃ-

ജ്ഞാനമേ മുഖ്യമി,ങ്ങളാളുകൾരണ്ടുമ-

ട്ടാ,ണറിവുള്ളവ,രജ്ഞരെന്നിങ്ങനെ

ജാതിമതാദികളൊക്കെ നിസ്സാരങ്ങ-ളേതിലും പ്രാധാന്യമുറ്റതിജ്ഞാനമാം

ദൈവസർഗ്ഗക്രമബോധമേ ജ്ഞാനമാ-

ജ്ജീവവികാസമേ ദൈവസർഗ്ഗക്രമം.

കൊച്ചുകുട്ടിയായിരിക്കെ വലിയമ്മയുടെ ഈ കവിത വന്നേരി മഹിളാസമാജ ത്തിന്റെ കൈത്തിരി എന്ന കയ്യെഴുത്തുമാസികയിൽ ഞാൻവായിച്ചു.ഞങ്ങളുടെ വീട്ടിലെ കവികൾ മാത്രമല്ല,കവികളല്ലാത്തവരും ദൈവസർഗ്ഗക്രമം അറിഞ്ഞി രുന്നു. അവർവഴിപോക്കരോട്ടും മൃഗങ്ങളോട്ടും പക്ഷികളോട്ടും കുട്ടികളോട്ടും സ്ത്രീ കളോട്ടും ഒക്കെ കരുണ കാണിച്ചു. തണ്ണീർപ്പന്തലുകളിൽ, വഴിപോക്കർക്കായി സംഭാരം കരുതി.സന്ധ്യക്ക് വഴിവിളക്കുകൾ കത്തിച്ചുവെച്ച് സഞ്ചാരികളെ സഹായിച്ചു. മൃഗങ്ങളേയും പക്ഷികളേയും തിന്നാതെയും ആരോഗ്യം സംരക്ഷിച്ച് , തൊണ്ണൂറും നീറും വയസ്സു വരെ ഒരു രോഗവും കൂടാതെ ജീവിച്ചു കാണിച്ചു. ഇതെ ല്ലാം കണ്ടും കേട്ടും ഞാനെന്ന കുട്ടി വളർന്നു.ജ്ഞാനം എനിക്ക് ആനന്ദാനുഭ വമാണ്. ഏകാന്തതയുടെ ആനന്ദസാഗരത്തിൽ,ഞാൻമുഴുകുന്നത് മുങ്ങിക്കിട്ടിയ

മുത്തുക്കളെടുത്ത് സഹജീവികൾക്കുകൂടി നൽകാനാണ്.ദൈവസർഗ്ഗക്രമത്തിന്റെ സോപാനപ്പടി കയറുമ്പോളനുഭവിച്ചതും ആ യാത്രയിൽകണ്ടതും കേട്ടതും ഭാഗി കമായിട്ടെങ്കിലും കുറിച്ചിടുന്നത് വരും തലമുറകൾക്കെങ്കിലും ഉപകരിച്ചേക്കാമെന്നു കരുതിയാണ്.

മനുഷ്യർ ആദ്യം ഇന്ദ്രിയങ്ങളുടെ ദാസരാണ്. പിന്നീട് സ്വന്തം കാമങ്ങൾ സാധിക്കാൻകച്ചവടക്കണ്ണോടെ കർമ്മം ചെയ്യുന്ന വൈശ്യനാവുന്നു. അതും കഴിഞ്ഞാൽ,സമ്പാദിച്ചുകൂട്ടിയ സ്വത്തുക്കളെല്ലാം ശത്രുക്കളിൽനിന്ന് സംരക്ഷി ക്കാനായി ആയുധമേന്തിയ ക്ഷത്രിയനാവുന്നു. ദൈവസർഗ്ഗക്രമത്തിന്റെ അവസാനത്തിൽമനുഷ്യമനസ്സ് പൂർണ്ണജീവവികാസം പ്രാപിക്കുമ്പോള്, പാമ്പ് വളയൂരിക്കളയുന്നതുപോലെ ഈ ഭാവങ്ങളെല്ലാം ഉപേക്ഷിക്കുന്നു. സർവ്വം ഉപേക്ഷിച്ച് സത്യം തേടുന്ന ഏകാന്തസഞ്ചാരം ആരംഭിക്കുന്നു. ആൾക്കൂട്ടത്തില് തനിയേ നിൽക്കുന്ന ഇവരെക്കുറിച്ചാണ് വിൽഡ്യൂറന്റ് The men of wisdom who stand aside unused by the world എന്നു പറഞ്ഞത്. കിടപ്പറകളും ചന്തസ്ഥലങ്ങ ളും യുദ്ധക്കളങ്ങളും ഉപേക്ഷിച്ച് ,ചിന്തയുടെ അഗാധശാന്തമണ്ഡലങ്ങളിലേക്ക് സത്യമെന്ന ചിന്താമണിതേടി ഊളിയിടുന്നവര്.. അഗ്നി എന്നോ വഴികാട്ടുന്ന ജ്യോതിയെന്നോ വിളിക്കാവുന്നവര്,...അധികാരത്തേക്കാളും ധനത്തേക്കാളും സത്യത്തിനും ധർമ്മത്തിനും പ്രാധാന്യം കൊടുക്കുന്നവർ...ധ്യാനത്തില് ആനന്ദം കാണുന്നവർ.. ഇവരുടെ എണ്ണം എപ്പോഴും കുറവായിരിക്കും.

പൂർവ്വജന്മവാസനകൾ, ജനിതകരൂപത്തിൽ ചുരുണ്ടുകൂടി ജീവവികാസപ്രക്രിയ യിൽനമ്മെ ഇങ്ങനെയൊക്കെയാക്കി എന്നതിൽക്കവിഞ്ഞ് അഹങ്കരിക്കാൻയാ തൊന്നുമില്ലെന്ന് ജ്ഞാനി അറിയുന്നു.അതുകൊണ്ട് ,ബലവദ്വിനയത്തിന്റെ സൌമ്യമൂർത്തിയാണ് ജ്ഞാനി. ഇതാണ് നാലപ്പാടൻകളരിയുടെ സാരസ്വത പാഠം. ഈ കൊച്ചുജന്മത്തിന്റെ ഇക്കണോമിക്ക്,പൊളിറ്റിക്കൽ യുദ്ധങ്ങളിൽനിന്ന് വളയൂരുംപോലെ മനസ്സിനെ മോചിപ്പിച്ച് ,അതീതജന്മങ്ങളിലെ സംഗീതധ്വനിക ളിലേക്കും വരുംതലമുറകളുടെ സർഗ്ഗം നടക്കുന്ന രാശിമണ്ഡലങ്ങളിലേക്കും സഞ്ചരിക്കാൻഈ കളരിയിലെ പഠനമാണ് എന്നെ സഹായിച്ചത്.

എന്റെ ജീവിതത്തിലെ ഏറ്റവും വലിയ രണ്ടു മഹാത്ഭുതങ്ങൾ-
1.നക്ഷത്രനിബിഡമായ ആകാശപ്പരപ്പിലെ നിഗൂഢക്രമബദ്ധത.അതിൽലയിച്ച നാദതരംഗങ്ങളും പ്രകാശതരംഗങ്ങളും തമ്മിലുള്ള അവിഭാജ്യത. 2. വാസന ച്ചിമിഴിൽ അടച്ച് എന്റെ ആത്മാവ് കൊണ്ടുനടക്കുന്ന ആന്തരധർമ്മങ്ങളുടെ ക്രമബദ്ധമായ വികാ സപരിണാമത്തെ ഗ്രഹിക്കാനും അപഗ്രഥിക്കാനും കഴിവുള്ള ബോധപ്രകാശം.ഗേഥേ ഉദ്ധരിക്കുന്ന, കാന്റിന്റെ ഒരു വാക്യം നാലപ്പാട്ടിന്റെ ഡയറിയിൽ കുറിച്ചിട്ടത് ഈയിടെ കണ്ടു. കാന്റിന്റെ ജീവിതത്തിലും The starry heavens above and the moral law within ആയിരുന്നുവത്രെ രണ്ടു മഹാത്ഭുതങ്ങ ള്.

മാനവചേതന വസ്തുക്കളെ നോക്കിക്കാണാൻ പലമാർഗ്ഗങ്ങളെടുത്തിട്ടുണ്ട്.ഒരു താക്കോൽപ്പഴുതിലൂടെ നോക്കിക്കണ്ട് മുറിയെ വർണ്ണിക്കുന്നത് ഡിഫക്ടീവ് മെത്തേഡ് ആണ്.ഒരു പ്രത്യേകസ്ഥാനത്തുനിന്ന് ,ഒരു പ്രത്യേകആംഗിളിൽവെച്ച ക്യാമറക്കണ്ണിലൂടെ മുറിയെ നോക്കിക്കാണുന്നത് ലോജിക്കൽമെത്തേഡ് ആണ്. പകൽവെളിച്ചത്തിൽ,മുറിയിൽ സ്വതന്ത്രമായി സഞ്ചരിച്ചും കണ്ടും സ്പർശിച്ചും അറിഞ്ഞും വർണ്ണിക്കുന്നതാണ് സൈക്കോളജിക്കൽമാർഗ്ഗം. മുറി വീട്ടിന്റെ ഒരു ഭാഗമാണ്. വീട് ഭൂമിയുടെ ഭാഗം. ഭൂമി സൌരയൂഥത്തിന്റെ ഭാഗം. സൌരയൂഥം രാശിമണ്ഡലത്തിന്റെ ഭാഗം. ഇങ്ങനെ സർവ്വചരാചരങ്ങളുടേയും അദ്വൈതാ വസ്ഥ ഗ്രഹിക്കുന്ന ഹോളിസ്റ്റിക് മാർഗ്ഗമാണ് എസോട്ടറിക് മാർഗ്ഗം. എന്റേത് സൈക്കോളജിക്കലും എസോട്ടറിക്കുമായ മാർഗ്ഗങ്ങളുടെ ഒരു സമന്വയമാണെന്നു വേണമെങ്കിൽ പറയാം. ഒന്നിനെത്തന്നെ പല ലോജിക്കൽആംഗിളുകളിലൂടെയും നോക്കിക്കാണുന്ന മാർഗ്ഗമാണിത്.

സഹസ്രാബ്ദങ്ങളായി മറഞ്ഞുകിടക്കുന്ന **ചിന്താമണി** തെരഞ്ഞെടുത്ത് വരുംതലമു റകൾക്കായി തുടച്ചുമിനുക്കുക എന്ന യജ്ഞമാണ് എന്റേത്. നാലപ്പാട്ട് നാരായ ണമേനോനിൽനിന്ന് വരാഹമിഹിരനിലേക്കും ഇളങ്കോവടികളിലേക്കും സുശ്രുത നിലേക്കും വൈദികഋഷിമാരിലേക്കും സഞ്ചരിച്ച് ഞാൻകണ്ടെത്തിയ രത്നപ്രഭ കണ്ണഞ്ചിക്കുന്നതാണ്. സിൻഡ്രല്ലയെപ്പോലെ ഞാനാ ചിന്താരത്നങ്ങൾക്കി ടയിൽ, നൃത്തം വെച്ചു. എന്റെ മനസ്സിന്റെ രാശിമണ്ഡലങ്ങളിലേക്ക് അവ പ്രവ

ഹാനിലത്രുപത്തിൽച്ചുറ്റിയടിച്ച് കറങ്ങിവന്നു നിറഞ്ഞ് അതിനെ ചൈതന്യപൂ ർണ്ണമാക്കി. മനസ്സിന്റെ പാവനചഷകത്തിൽസർവ്വജീവജാലങ്ങളുടെ ജീവരക്തവും ഉണ്ടെന്ന അറിവിൽഅഹിംസയുടെ ജീവകാരുണ്യമധു ഉറന്നു.

ആകാശഗംഗയിലെ പരമാണുമാത്രമായി സൂര്യൻ. സൂര്യന്റെ പാലാഴിയിലെ ഒരു നുറുങ്ങുപാൽത്തരിയായി ഭൂമി. ഈ പാലാഴിയിൽ എനിക്കു ചുറ്റും എത്രയെത്ര ചിദ്കണങ്ങളുടെ ലാസ്യം. ശ്രുതിമധുരസംഗീതം. ഈ സംഗീതത്തിന്റെ ഗണിതതാളത്തിന്റെ വിധാതാവാര്. സഹസ്രാബ്ദത്തിലൊരിക്കൽമാത്രം ഈ ശ്രുതിലയതാളം  കേൾക്കാൻഭാഗ്യമുണ്ടായ ഏതെങ്കിലുമൊരു മനുഷ്യനോ. ഭൂമിയുടെ പാൽത്തരിനുറുങ്ങിലൊരു കാൽക്കണം പോലുമല്ലാത്ത മനുഷ്യനോ. അനന്തമജ്ഞാതമവർണ്ണനീയം ഈ ലോകഗോളം തിരിയുന്ന മാർഗ്ഗത്തി ൽഅവന്റെ പങ്ക് എത്ര നിസ്സാരം.

ഇരുപത്തൊന്നാം നൂറ്റാണ്ടിന്റെ ശാസ്ത്രപഠനത്തിനിടയിൽ, പൊടുന്നനെ , വരാഹമിഹിരന്റെയും സുശ്രുതന്റെയും ശങ്കരന്റെയും ശാസ്ത്രത്തിലേക്കു ഞാനെന്ന വ്യക്തി കടന്നുചെന്ന പോലെ ,ഒരുപക്ഷേ നൂറ്റാണ്ടുകൾക്കു ശേഷം ഒരു സത്യാ ന്വേഷി എന്റെ ചിന്തകളിലേക്കും പ്രവേശിച്ചേക്കാം. വാക്കും ലിപിയുമില്ലാത്ത സത്താനുഭവത്തെ വാക്കിലും ലിപിയിലും ആവിഷ്കരിക്കാൻ ചരിത്രാതീതകാലം മുതൽഓരോ സ്രഷ്ടാവും ശ്രമിക്കുന്നത് അതിനായിരിക്കണം. ചരിത്രം ഉത്ഭവിക്കുംമുമ്പ് ശംഖിലും കവിടിയിലും ഗുഹാഭിത്തികളിലും ജപമണികളിലും പനയോലകളിലും വരകളും കുറികളും ലിപികളും കോറിയിട്ട എന്റെ പൂർവ്വികരുടെ ശ്രമത്തെ, എന്റെ സാഹിത്യശ്രമങ്ങളിൽനിന്ന് വിഭിന്നമല്ലാതെ ഞാൻകാണുന്നു. എന്റെ ബോധം പോലെ അവരുടെ ബോധത്തിന്റെ പ്രകാശവും നാദവും ഞാൻ തൊട്ടറിയുന്നു. എനിക്കുമുമ്പ് ഈ വഴി വന്നവരും കടന്നുപോയവരും. ഇനി വരാനിരിക്കുന്നവരും... അവരുടെ ചിലമ്പുകളും വാദ്യങ്ങളും ശ്രുതികളും കവിതകളും ചിന്തകളും എന്നെ ചുഴലുമ്പോൾ, ഈ ആകാശഗംഗയുടെ സുധാസിന്ധുവിൽയോ ഗനിദ്ര ചെയ്യുന്ന എന്റെ പ്രജ്ഞ എങ്ങനെ ഒറ്റയ്ക്കാവും. പണ്ട് തോറോ ചോദിച്ച പോലെ, Lonely ? Am I not in the Milky way ?